# ഐശ്വര്യ കേരളം, ലോകോത്തര കേരളം
# സംശുദ്ധം, സദ്ഭരണം

മാന്യസുഹൃത്തെ,

ലോകോത്തരവും, ഐശ്വര്യ പൂർണ്ണവുമായ ഒരു കേരളം സൃഷ്ടിക്കാനുള്ള രൂപരേഖയാണ് യു ഡി എഫ് ജനങ്ങൾക്കു മുൻപിൽ അവതരിപ്പിക്കുന്നഈ ജനകീയ പ്രകടനപത്രിക.

കേരളത്തിന്റെ സമഗ്രമായ വികസനവും, സാധാരണക്കാരന്റെയും പാവപ്പെട്ടവരുടെയും അവശതകളും ആവശ്യങ്ങളും പരിഹരിക്കാനുള്ള പദ്ധതികളാണ് യു ഡി എഫ് പ്രകടന പത്രികയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത്. ഇവ നടപ്പിലാക്കാനുള്ള ജനവിധിയാണ് കേരള ജനതയോട് യു ഡി എഫ് അഭ്യർത്ഥിക്കുന്നത്.

യു ഡി എഫ് സ്ഥാനാർത്ഥികളെ വിജയിപ്പിക്കുവാനും ഐശ്വര്യപൂർണ്ണമായ പുതിയ കേരളത്തിനായി യു ഡി എഫിന് അംഗീകാരം നൽകാനും പ്രബുദ്ധരായ ജനങ്ങളോട് ഞങ്ങൾ സവിനയം അഭ്യർത്ഥിക്കുന്നു.

അഭിവാദനങ്ങളോടെ,

*സ്നേഹപൂർവ്വം,*

യു.ഡി.എഫ് പ്രകടന പത്രികാ സമിതി


**ബെന്നി ബെഹനാൻ** എം.പി.ചെയർമാൻ.

**സി.പി. ജോൺ** - കൺവീനർ

**ഡോക്ടർ ശശി തരൂർ** എം.പി.

**ഡോക്ടർ എം. കെ. മുനീർ** എം.എൽ.എ

**എൻ കെ പ്രേമചന്ദ്രൻ** എം.പി

**ഫ്രാൻസിസ് ജോർജ്**

**അനൂപ് ജേക്കബ്** എം.എൽ.എ

**ജി.ദേവരാജൻ**

**അഡ്വ ജോൺ ജോൺ**


തിരുവനന്തപുരം

മാർച്ച് 2021

# ഉള്ളടക്കം

# I. ആമുഖം

**പ**തിനഞ്ചാം നിയമസഭയിലേക്കുള്ള തിരഞ്ഞെടുപ്പിന്റെ പടിവാതിൽക്കലാണ് കേരളം. ഒരുപാട് ചോദ്യങ്ങൾക്കുള്ള ഉത്തരമായി മാറേണ്ട ഈ വിധിയെഴുത്തിൽ നമ്മുടെ നാട്ടിലെ ജനാധിപത്യചേരിയുടെ ശബ്ദവും സ്വപ്നവുമായി നിങ്ങൾക്ക് മുന്നിലേക്ക് വരികയാണ് ഐക്യ ജനാധിപത്യ മുന്നണി.

വരുംകാല കേരളം എങ്ങനെയായിരിക്കണമെന്ന് നിശ്ചയിക്കപ്പെടുന്ന ഈ തിരഞ്ഞെടുപ്പ് അതീവ പ്രധാനമാണ്. അതുകൊണ്ടുതന്നെ ഭാവിയെ രൂപപ്പെടുത്തേണ്ടതെങ്ങനെയെന്ന വ്യക്തമായ കാഴ്ചപ്പാടോടെയാണ് ഐക്യജനാധിപത്യ മുന്നണി സമ്മതിദായകരെ അഭിമുഖീകരിക്കുന്നത്. ജനങ്ങളാണ് യഥാർഥ ഭരണാധികാരികൾ എന്ന് തിരിച്ചറിഞ്ഞുകൊണ്ട് ജനങ്ങൾക്കുവേണ്ടിയുള്ള മുദ്രാവാക്യങ്ങളുമായാണ് ഈ മുന്നണി വോട്ട് ചോദിക്കുന്നത്.

കഴിഞ്ഞ അഞ്ചുവർഷം എല്ലാം കൊണ്ടും കേരളത്തിന് ദുരിതകാലമായിരുന്നു. രണ്ടുപ്രളയങ്ങൾ,കോവിഡ് എന്ന മഹാമാരി,ഓഖി കൊടുങ്കാറ്റ്....അഭിശപ്തമായ ദിനങ്ങളാണ് കടന്നുപോയത്. മലയാളികളുടെ ഉറക്കം നഷ്ടപ്പെട്ട നാളുകൾ. പക്ഷേ സ്വതസിദ്ധമായ മനക്കരുത്തോടെയും കരളുറപ്പോടെയും ഒറ്റക്കെട്ടായി കേരള ജനത അതിനെ അതിജീവിച്ചു. പക്ഷേ ആ ഒരുമയ്ക്കൊപ്പമായിരുന്നില്ല ഇവിടത്തെ സർക്കാർ. ഉത്തരവാദിത്തങ്ങൾ മറന്നുപോയ ഭരണാധികാരികൾ പലപ്പോഴും പകച്ചുനിൽക്കുന്നത് നാം കണ്ടു. പ്രളയത്തെ സർക്കാർ ആദ്യം നിസാരമായി തള്ളിക്കളഞ്ഞതിന്റെ വിലയാണ് പിന്നീടുള്ള ദിവസങ്ങളിൽ സംസ്ഥാനം നല്കേണ്ടിവന്നത്. മൂക്കോളം മുങ്ങിയവർക്കുനേരെ കൈപിടിക്കാനെത്തിയ മുഖ്യമന്ത്രിയും മന്ത്രിമാരും ഭരണത്തിന്റെ പ്രാഥമിക തത്വങ്ങൾ പോലും മറക്കുകയായിരുന്നു.

കോവിഡ് ഒരു ഇടിത്തീപോലെ വന്നുഭവിച്ചപ്പോൾ കേരളമാതൃകയെന്ന് കൊട്ടിഘോഷിച്ചുകൊണ്ട് പലതും കാട്ടിക്കൂട്ടുകയായിരുന്നു സർക്കാർ. അതിന്റെ തിക്തഫലങ്ങൾ ഇപ്പോഴും നമ്മൾ അനുഭവിക്കുന്നു. ജനങ്ങളെ മറന്ന് ഭരണകൂടം സ്വന്തം പ്രതിച്ഛായാ നിർമിതിക്ക് പോയതിന്റെ പ്രത്യാഘാതം. ഇന്ന് ഇന്ത്യയിൽ ഏറ്റവും കൂടുതൽ കോവിഡ് രോഗികളുള്ള സംസ്ഥാനങ്ങളിൽ ഒന്നാണ് കേരളം. ദൈനംദിനകണക്കുകൾ പേടിപ്പിക്കുന്നു. കൃഷിയും വ്യവസായവുമെല്ലാം തകർന്നടിയുന്നു. ജനം മരിച്ചുജീവിക്കുന്നു. എവിടെപ്പോയി പൊള്ളയായ വീമ്പുപറച്ചിലുകൾ?

മലയാളനാടിന് പരിചിതമായ ദൃശ്യങ്ങളല്ല ഇപ്പോഴുള്ളത്. എവിടെയും മഹാവ്യാധിയുടെ മുറിവുകൾ. ശ്വാസം മുട്ടിക്കുന്ന ജീവിതാവസ്ഥകൾ. തകർന്നടിഞ്ഞുപോയ കേരളത്തിന്റെ കണ്ണീരുപോലും വറ്റിപ്പോയി.

ഈ നാടിനെ വീണ്ടെടുക്കുമെന്നും ലോകത്തോരമാക്കുമെന്നുമാണ് ഐക്യജനാധിപത്യമുന്നണി വാക്കുതരുന്നത്. വെറും വാക്കല്ല,ഓരോ വോട്ടറുടെയും കൈപ്പത്തികൾ ചേർത്തുപിടിച്ചുള്ള സത്യപ്രതിജ്ഞ. അതിന്റെ രൂപരേഖയായ പ്രകടനപത്രിക നിങ്ങൾക്ക് മുമ്പാകെ അവതരിപ്പിക്കുകയാണ്. ജനജീവിതത്തിന്റെ എല്ലാ മേഖലകളെയും സ്പർശിച്ചുകൊണ്ടും നീറുന്ന ജനകീയപ്രശ്നങ്ങൾ ഏറ്റെടുത്തുകൊണ്ടും ജനങ്ങൾക്കൊപ്പം എന്നുമുണ്ടാകും എന്ന സത്യംചെയ്യലാണ് ഇത്.

അങ്ങേയറ്റം ഉത്തരവാദിത്തബോധത്തോടെയാണ് പ്രകടനപത്രിക തയ്യാറാക്കിയിട്ടുള്ളത്. ജനങ്ങൾക്ക് വേണ്ടി മാത്രമുള്ളതാണ് ഇത്. പൊള്ളയായ വാഗ്ദാനങ്ങളല്ല ഇതിൽ ഉള്ളടങ്ങുന്നത്,നടപ്പാക്കുമെന്ന് നൂറുശതമാനം വിശ്വസിക്കാവുന്ന വസ്തുതകളാണ്. ജനങ്ങളാണ് മുഖചിത്രം. ജനങ്ങളുടേതാണ് ശബ്ദം. ഇത് ഓരോ കേരളീയന്റെയും പ്രകടനപത്രികയാണ്.

അഞ്ചുവർഷത്തെ ഇടതുഭരണം കേരളത്തിന് നല്കിയത് വിശ്വാസവഞ്ചനയുടെ അധ്യായങ്ങളാണ്. അമ്പേ പരാജയപ്പെട്ടുപോയ ഒരു സർക്കാരാണ് ഇത്രയും കാലം ഇവിടെ ഭരിച്ചത്. അക്രമങ്ങളും അഴിമതിയും സർവ്വകാലറെക്കോഡിട്ടു. കൊലപാതങ്ങളുടെ ചോരക്കറകൾ എവിടെയും. പിഞ്ചുകുഞ്ഞുങ്ങൾ പോലും സുരക്ഷിതരല്ലാതെയായി. വാളയാറുപോലെ എത്രയോ നൊമ്പരങ്ങൾ. പോലീസ് എന്നത് കുറ്റവാളികളുടെ കൂട്ടു സംഘമായപ്പോൾ ആ ദൂഷിതശൃംഖലയുടെ കണ്ണികൾ ഭരണതലത്തിലേക്കും നീണ്ടു. നീതി നിഷേധിക്കപ്പെട്ട് തലമുണ്ഡനം ചെയ്ത അമ്മമാരുടെ ശാപവചനങ്ങൾക്ക് എന്തു മറുപടിയാണ് ഈ സർക്കാരിന് നൽകാനാകുക?

അഴിമതിയുടെ ദുർഗന്ധവും പേറിയാണ് ഈ സർക്കാർ ഒഴിയുന്നത്. കടൽ മുതൽ വ്യക്തിവിവരങ്ങൾ വരെ വില്പനയ്ക്ക് വച്ചവർക്ക് കാലം മാപ്പുകൊടുക്കില്ല. പ്രതിപക്ഷത്തിലൂടെ ഓരോ അഴിമതിയും കേരളമറിഞ്ഞപ്പോൾ മറുപടിയില്ലാതെ ഒളിച്ചോടുകയായിരുന്നു കേരളസർക്കാർ. പ്രതിപക്ഷം ജനശബ്ദമായപ്പോൾ വഴിവിട്ട് എടുത്ത തീരുമാനങ്ങളെല്ലാം നാണം കെട്ട് പിൻവലിക്കേണ്ടിവന്നു ഭരണാധികാരികൾക്ക്.

അഴിമതിക്കെതിരേ വാളുയർത്തിയധീരരക്തസാക്ഷിവേലുത്തമ്പി ദളവയുടെ പ്രതിമയുണ്ട് സെക്രട്ടറിയേറ്റിനകത്ത്. ആ വീരസ്മരണയെ മൂകസാക്ഷിയാക്കിക്കൊണ്ട് അഴിമതിയുടെ ദല്ലാളുകൾ സെക്രട്ടറിയേറ്റിന്റെ അകത്തളങ്ങൾ വരെ കയ്യേറിയ ഞെട്ടിപ്പിക്കുന്ന കാഴ്ചയ്ക്കും നമ്മൾ സാക്ഷിയായി. കേരളം ഇന്നേവരെ കണ്ടിട്ടില്ലാത്ത വിധം അന്താരാഷ്ട്ര കള്ളക്കടത്ത് സംഘത്തിന്റെ നിർവ്വഹണ കേന്ദ്രമായി മുഖ്യമന്ത്രിയുടെ ഓഫീസ് അധ:പതിച്ചു. മുഖ്യമന്ത്രിയുടെ മന:സാക്ഷിസൂക്ഷിപ്പുകാരായ ഐ.എ.എസ് ഉദ്യോഗസ്ഥർ കള്ളക്കടത്തിന്റെ പേരിൽ ജയിലഴികൾക്കുള്ളിലായി. രാജ്യത്തിന് മുമ്പാകെ നാണം കെട്ടുപോയി കേരളം. ആരാണ് ഇതിന് ഉത്തരവാദികൾ?. തകർന്നുപോയ ഭരണസംവിധാനങ്ങളെ പുതുക്കിപ്പണിയാനും കേരളത്തിന്റെ കീർത്തി തിരിച്ചുപിടിക്കാനുമുള്ള ഉത്തരവാദിത്തം ഐക്യജനാധിപത്യ മുന്നണി സവിനയം ഏറ്റെടുക്കുകയാണ്.

സ്വജനപക്ഷപാതത്തിന്റെയും ബന്ധുനിയമനത്തിന്റെയും പേരിൽ ഒരുവശത്ത് മന്ത്രിമാർക്ക് രാജിവയ്ക്കേണ്ടിവരുമ്പോൾ മറുവശത്ത് കണ്ണീരോടെ മുഖ്യമന്ത്രിയുടെ ദയതേടി പട്ടിണികിടക്കുകയായിരുന്നു ഇവിടത്തെ തൊഴിൽരഹിതരായ യുവജനത. അവർ അക്ഷരാർത്ഥത്തിൽ മുട്ടിലിഴഞ്ഞിട്ടും കണ്ണുതുറക്കാത്ത ഭരണത്തലവന്റെ ധാർഷ്ട്യത്തിനുള്ള ജനത്തിന്റെ മറുപടി അധികം വൈകില്ല. പി.എസ്.സിയെ നോക്കുകുത്തിയാക്കിക്കൊണ്ട് പിൻവാതിൽ നിയമനങ്ങൾ നടത്തിയവർ കെടുത്തിക്കളഞ്ഞത് ഒരുപാട് കുടുംബങ്ങളുടെ പ്രതീക്ഷയാണ്. അച്ഛനമ്മമാരുടെ പ്രകാശങ്ങളെയാണ്. അത് കൊളുത്തിവയ്ക്കുമെന്നും യുവജനങ്ങളുടെ സ്വപ്നങ്ങൾക്ക് കൈപിടിക്കുമെന്നും ഐക്യജനാധിപത്യമുന്നണി ഈ പ്രകടനപത്രികയിലൂടെ പ്രഖ്യാപിക്കുന്നു.

ഖജനാവ് ഓട്ടക്കീശപോലെയായതിന്റെ ഭവിഷ്യത്തുകൾ അനുഭവിക്കുന്നുണ്ട് കേരളത്തിലുള്ളവർ. വരവറിയാതെ ചെലവിടുന്ന ഉട്ടോപ്യൻ ധനകാര്യസിദ്ധാന്തത്തിന്റെ പുച്ഛംകലർന്ന ധാരാളിത്തത്തിന്റെ ഭാരം പേറേണ്ടിവരുന്നത് പിറന്നുവീഴാനിരിക്കുന്ന കുഞ്ഞുങ്ങൾ പോലുമാണ്. കടമെടുത്ത് കടമെടുത്ത് കേരളം മുടിഞ്ഞു. അതിനൊപ്പമാണ് കോടികളുടെ കട്ടുമുടിക്കൽ. പ്ലാൻഫണ്ട് തുടക്കത്തിൽ തന്നെ വെട്ടിക്കുറച്ച അനുഭവം കേരളത്തിന് അപരിചിതമാണ്. അതുപോലെ പ്രധാനപ്പെട്ടതാണ് പദ്ധതിനിർവ്വഹണത്തിലുണ്ടായ 10000 കോടിയുടെ കുറവും. ഇടതുഭരണം നഷ്ടമാക്കിയ കേരളത്തിന്റെ പ്രതാപവും, ഐശ്വര്യവും തിരികെത്തരുമെന്ന പ്രസ്താവന കൂടിയാണ് ഈ പ്രകടന പത്രിക.

എല്ലാം ശരിയാക്കുമെന്ന വാക്കോടെ ഭരണത്തിലേറിയവർ എന്താണ് ചെയ്തതെന്ന് കേരളം കണ്ടതാണ്. അവർ ജലരേഖപോലെയുള്ള ഉറപ്പുമായി വീണ്ടും വന്നിരിക്കുന്നു. അതിലെ പൊള്ളത്തരം തിരിച്ചറിയണമെന്ന അഭ്യർത്ഥനയോടെ ഐക്യജനാധിപത്യമുന്നണിയുടെ തിരഞ്ഞെടുപ്പ് പ്രകടനപത്രികയെ അഭിമാനത്തോടെ നിങ്ങൾക്ക് സമർപ്പിക്കുന്നു.

***വരൂ...***

***ലോകോത്തര കേരളത്തിനായി***

***നമുക്ക് കൈകോർക്കാം....***

## II. മാനിഫെസ്റ്റോയുടെ കാഴ്ചപ്പാട്

| | |
|---|---|
| ലോകോത്തര | സാമൂഹിക സുരക്ഷയും, തുല്യതയും |
| | സ്ത്രീശാക്തീകരണവും സുരക്ഷയും |
| | വികസനം |
| | ഭരണനിർവഹണം |
| | വിദ്യാഭ്യാസം |
| | വിനോദ സഞ്ചാര ഡെസ്റ്റിനേഷൻ |
| | ആരോഗ്യ പരിരക്ഷ |
| | പാരിസ്ഥിതിക നിലവാരം |

## ലോകോത്തര സാമൂഹിക സുരക്ഷയും,തുല്യതയും

- പ്രളയംകൊണ്ടും മഹാമാരികൊണ്ടും പൊറുതിമുട്ടുന്ന സംസ്ഥാനത്തെ പാവപ്പെട്ട കുടുംബങ്ങൾക്ക് പ്രതിവർഷം 72,000 രൂപ (മാസം6000രൂപ) വരെ ഉറപ്പുവരുത്തുന്ന രാഹുൽഗാന്ധിയുടെ വാഗ്ദാനമായ ന്യായ്പദ്ധതി(ന്യൂനതം ആയ് യോജന, മിനിമം വരുമാന ഉറപ്പ് പദ്ധതി)നടപ്പിലാക്കും. സംസ്ഥാനത്തു നിന്നും ദാരിദ്ര്യം തുടച്ചു നീക്കാൻ ഈ പദ്ധതിക്ക് സാധിക്കും.
- സംസ്ഥാനത്തു അർഹരായ വ്യക്തികൾക്ക് പെൻഷൻ ഉറപ്പ് നൽകുന്നതിനായി നിയമം നടപ്പിലാക്കും. ക്ഷേമ പെൻഷനുകൾ 3000 രൂപയാക്കും. ശമ്പള കമ്മീഷൻ മാതൃകയിൽ ക്ഷേമ പെൻഷൻ കമ്മീഷൻ രൂപീകരിക്കും.
- അർഹരായ അഞ്ചു ലക്ഷം പേർക്ക് വീട്.
- മഹാത്മാഗാന്ധി തൊഴിലുറപ്പ് പദ്ധതി വേതനവും, തൊഴിൽദിനങ്ങളും വർദ്ധിപ്പിക്കാൻ നടപടി.
- അർഹരായവർക്കെല്ലാം പ്രയോറിറ്റി റേഷൻ കാർഡ്.
- എല്ലാ വെള്ളക്കാർഡുകാർക്കും അഞ്ചു കിലോ സൗജന്യ അരി.
- പ്രാദേശികമായി ഉത്പാദിപ്പിക്കപ്പെടുന്ന മുട്ട പാൽ തുടങ്ങിയവ പ്രയോജനപ്പെടുത്തിക്കൊണ്ടു പ്രോടീൻ റേഷൻ നൽകാൻ ശ്രമിക്കും.
- കോവിഡ് മഹാമാരിയെത്തുടർന്ന് കഷ്ടത്തിലായ കേരളത്തിലെ ജനങ്ങൾക്ക് പല വ്യഞ്ജനങ്ങൾ അടങ്ങിയ ഭക്ഷ്യ കിറ്റ് നൽകും.
- അർഹരായ മുതിർന്ന പൗരന്മാർക്കും, വികലാംഗർക്കും, പെൻഷൻ അവകാശമാക്കാൻ നടപടികൾ.
- എല്ലാവർക്കും വിദ്യാഭ്യാസം ഉറപ്പ്.
- എല്ലാവർക്കും ആരോഗ്യ പരിരക്ഷ ഉറപ്പ്.
- എല്ലാവർക്കും ഇൻഷുറൻസ് പരിരക്ഷ.
- മാനസികാരോഗ്യ സംരക്ഷണത്തിനുള്ള പദ്ധതികൾ.
- ഉറപ്പുള്ള പാർപ്പിടം, ഗുണനിലവാരമുള്ള വെള്ളം, ശുചിത്വം, വൈദ്യുതി, എല്ലാവർക്കും ഡാറ്റാ എന്നിവ ഉറപ്പുവരുത്തും.
- എല്ലാവർക്കും ഡിജിറ്റൽ സാക്ഷരത.
- ഒറ്റയ്ക്ക് താമസിക്കുന്ന മുതിർന്ന പൗരന്മാർക്ക് പ്രത്യേക പരിചരണം.
- അടുത്തകാലത്തു വർദ്ധിച്ചുവരുന്ന കൊച്ചുകുട്ടികൾക്കെതിരെയുള്ള അതിക്രമങ്ങൾക്കെതിരെ കർശന നടപടികൾ കൈക്കൊള്ളാൻ പ്രത്യേക സേനയും കോടതിയും.

- കിടപ്പ് രോഗികൾക്ക് പ്രത്യേക സഹായം ലഭ്യമാക്കും.
- കഴിഞ്ഞ യു.ഡി.എഫ്. സർക്കാർ നടപ്പിലാക്കിയ സൗജന്യ റേഷൻ പുനഃസ്ഥാപിക്കും.
- പാലിയേറ്റീവ്, ജെറിയാട്രിക് കെയർ എന്നിവയ്ക്ക് മുൻഗണന.
- മോട്ടോർ വാഹനങ്ങൾ വാങ്ങുന്നതിന് ഭിന്നശേഷിക്കാർക്ക് പ്രത്യേക ഗ്രാന്റുകളും വായ്പകളും.

## ലോകോത്തരസ്ത്രീശാക്തീകരണവും സുരക്ഷയും

- രാജ്യത്തെ ഏറ്റവും മികച്ചവനിതാ സൗഹൃദ സംസ്ഥാനമായി കേരളത്തെ മാറ്റും.
- സർക്കാർ ജോലികൾക്ക് വേണ്ടി പരീക്ഷ എഴുതുന്ന അമ്മമാർക്ക് 3 വയസ് ഇളവ്
- സ്കൂൾ വിദ്യാർഥിനികൾക്ക് സൗജന്യ സാനിറ്ററി നാപ്കിനുകൾ.
- കേരളത്തിലെ എല്ലാ പ്രധാന പട്ടണങ്ങളിലും പൊതു വിശ്രമമുറി സൗകര്യങ്ങൾ.
- 40 വയസ്സ് മുതൽ 60 വയസ്സുവരെയുള്ള തൊഴിൽരഹിതരായ ന്യായ് പദ്ധതിയിൽ ഉൾപ്പെടാത്ത അർഹരായ വീട്ടമ്മമാർക്ക് 2000 രൂപ നൽകും.
- അസംഘടിത മേഖലയിൽ ജോലി ചെയ്യുന്ന സ്ത്രീകൾക്ക്പ്രത്യേക ആനുകൂല്യങ്ങൾ.
- സ്ത്രീകൾക്കും കുട്ടികൾക്കുമെതിരായ കുറ്റകൃത്യങ്ങൾ അന്വേഷിക്കുന്നതിനുള്ള പ്രത്യേക സെൽ.
- തൊഴിലെടുക്കുന്ന മുലയൂട്ടുന്ന അമ്മമാർക്ക് തൊഴിൽ സമയത്തിൽ പ്രേത്യേക ആനുകൂല്യങ്ങൾ.

## ലോകോത്തര വികസനം:

- ദുർബലരെയും പാർശ്വവൽക്കരിക്കപ്പെട്ടവരെയും ശാക്തീകരിക്കുന്നതിലൂടെ സാമൂഹികവും സാമ്പത്തികവുമായ അസമത്വങ്ങൾ ഇല്ലാതാക്കുന്ന വികസനം.
- സംസ്ഥാനത്തു നിക്ഷേപകരുടെ വിശ്വാസം വളർത്തുന്നതിനും, കൂടുതൽ നിക്ഷേപം ആകർഷിക്കാനും ഉതകുന്ന നയപരിഷ്കാരങ്ങൾ.
- പൊതുമേഖലയിലും, പൊതുസ്വകാര്യ മേഖലയിലും ആധുനിക വ്യവസായ ശൃംഖലകൾ.
- ഉത്തരവാദിത്തമുള്ള നിക്ഷേപങ്ങൾ വഴി സുസ്ഥിര വികസനത്തിലൂടെ മാന്യമായ തൊഴിലവസരങ്ങൾ.
- എല്ലാവരുടെയും ശാരീരികവും മാനസികവുമായ ക്ഷേമം ഉറപ്പാക്കാൻ ആരോഗ്യമേഖലയിൽ പരിഷ്ക്കാരങ്ങൾ.

- അടിസ്ഥാന സൗകര്യ വികസനത്തിൽ അന്താരാഷ്ട്ര നിലവാരത്തിലുള്ള പദ്ധതികൾ.
- ടൂറിസം, വിവരസാങ്കേതിക മേഖലകൾക്ക് പ്രാധാന്യം നൽകിയുള്ള പദ്ധതികൾ.

## ലോകോത്തര ഭരണനിർവഹണം

- അഴിമതി അസാധ്യമാക്കുന്ന തരത്തിലുള്ള ശക്തമായ അഴിമതി വിരുദ്ധ നിയമങ്ങളും ചട്ടങ്ങളും.
- പുതിയ സംരംഭങ്ങൾ തുടങ്ങാൻ ഒറ്റ വാതിൽ ക്ലിയറൻസ് സിസ്റ്റം.
- സ്വകാര്യ നിക്ഷേപകർക്ക് ആത്മവിശ്വാസവും പ്രതിബദ്ധതയും നൽകുന്നതിന് നിക്ഷേപ സംരക്ഷണ നിയമം.
- വ്യാവസായിക, കാർഷിക ഭൂമിയിൽ നിന്നുള്ള പരമാവധി വരുമാനം ഉറപ്പാക്കുന്നതിന് പുതിയ ഭൂവിനിയോഗ നിയമം.
- ഐ ടി വ്യവസായങ്ങൾ മെച്ചപ്പെടുത്താൻ പുതിയ ഐ ടി നിയമം.
- പ്രധാന വികസന പദ്ധതികൾ സമയബന്ധിതമായി പൂർത്തീകരിക്കുന്നത് ഉറപ്പാക്കുന്നതിന് ചുമതലയുള്ള മന്ത്രിയുടെ നേതൃത്വത്തിൽ എല്ലാ ജില്ലയിലുംപ്രധാന പദ്ധതി അവലോകന സമിതി.
- അനാവശ്യവും അക്രമാസക്തവുമായ ഹർത്താൽ നടത്തുന്നത് തടയാൻ യു ഡി എഫ് സർക്കാർ കൊണ്ടുവന്ന ഹർത്താൽ നിയന്ത്രണ നിയമം നടപ്പിലാക്കും.
- ഡിജിറ്റൽ സാങ്കേതിക വിദ്യ ഉപയോഗപ്പെടുത്തി ഭരണനിർവ്വഹണം കൂടുതൽ കാര്യക്ഷമമാക്കാനും, പൗരന്മാർക്ക് തൃപ്തികരമായ അനുഭവം ലഭ്യമാക്കാനുമുള്ള നടപടികൾ.
- സർക്കാർ അംഗീകരിച്ച എല്ലാ തീരുമാനങ്ങളും അറിയാൻ പൊതുജനങ്ങൾക്ക് സുതാര്യമായ സംവിധാനം.
- വൻകിട പദ്ധതികൾ നടപ്പിലാക്കാൻ കൂടുതൽ നയ പരിഷ്കാരങ്ങൾ.

## ലോകോത്തര വിദ്യാഭ്യാസം

- ആഗോളതലത്തിൽ ആകർഷകമാക്കുന്നതിനായി നമ്മുടെ വിദ്യാഭ്യാസ മേഖലയെ നവീകരിക്കാൻ സമയബന്ധിതമായ ഹൈ പവ്വർ റിവ്യൂ കമ്മിറ്റി.
- ഇന്ത്യയിലും വിദേശത്തും പഠിക്കാൻ അർഹതനേടുന്ന സമർത്ഥരായ വിദ്യാർത്ഥികൾക്ക് കൂടുതൽ സ്കോളർഷിപ്പും ലോൺ സ്കോളർഷിപ്പും.
- വിദ്യാർത്ഥികൾക്കിടയിൽ ഡിജിറ്റൽ വിഭജനം ഇല്ലാതാക്കാൻ പദ്ധതി.
- വിദ്യാഭ്യാസ നിലവാരം ഉയർത്തുന്നതിന് വിദേശ സർവ്വകലാശാലകളുമായും മെന്ററിംഗ് സ്ഥാപനങ്ങളുമായും പങ്കാളിത്തം.

- മിടുക്കരായ വിദ്യാർത്ഥികൾക്കായി സർവ്വകലാശാലകളുമായി എക്സ്ചേഞ്ച് പ്രോഗ്രാമുകൾ.
- കേരളത്തിൽ സ്വകാര്യ മേഖലയിലടക്കം മികച്ച സർവ്വകലാശാലകൾ.
- വിദ്യാഭ്യാസ സ്ഥാപനങ്ങൾ, ഗവേഷണ സൗകര്യങ്ങൾ, വിജ്ഞാന വ്യവസായ യൂണിറ്റുകൾ, ഇൻകുബേറ്ററുകൾ എന്നിവ ഉൾപ്പെടുന്ന വിജ്ഞാന നഗരങ്ങൾ.
- ആഗോള തൊഴിൽ സാധ്യതകളുടെ അടിസ്ഥാനത്തിൽ പാഠ്യപദ്ധതികൾ പരിഷ്ക്കരിക്കും .
- ദളിത് ആദിവാസി വിദ്യാർത്ഥികൾക്ക് പ്രത്യേക പ്രോത്സാഹന പദ്ധതികൾ.
- വിദ്യാർത്ഥികൾക്ക് നൈപുണ്യം നേടുന്നത് ഉറപ്പാക്കുന്നതിന് ഫലത്തെ അടിസ്ഥാനമാക്കിയുള്ള വിദ്യാഭ്യാസ സമ്പ്രദായം.
- ഉന്നതവിദ്യാഭ്യാസ മേഖലയിൽ ക്രെഡിറ്റ് അധിഷ്ഠിത ബിരുദം.
- മെച്ചപ്പെട്ട പഠനത്തിനും തൊഴിലവസരങ്ങൾ വർദ്ധിപ്പിക്കുന്നതിനും ഇന്റേൺഷിപ്പുകൾ.

## ലോകോത്തര വിനോദസഞ്ചാര ഡെസ്റ്റിനേഷൻ

- കൂടുതൽ ആഗോള വിനോദ സഞ്ചാരികളെ കേരളത്തിലേക്ക് ആകർഷിക്കാൻ പദ്ധതി.
- ആഗോള അനുഭവാധിഷ്ഠിത(Experienced based) ലക്ഷ്യസ്ഥാനമായി കേരളത്തെ മാറ്റിയെടുക്കാനുള്ള പദ്ധതികൾ.
- സാഹസിക ടൂറിസം, വെൽനസ് ടൂറിസം, മെഡിക്കൽ ടൂറിസം, സ്പോർട്സ് ടൂറിസം എന്നിവയുടെ ലക്ഷ്യസ്ഥാനമായി കേരളത്തെ മാറ്റിയെടുക്കാനുള്ള പദ്ധതികൾ നടപ്പിലാക്കും; തനതായ കേരള അനുഭവം നൽകുന്ന 100 ടൂറിസ്റ്റ് ഗ്രാമങ്ങൾ.
- ഹോംസ്റ്റേകൾ ആരംഭിക്കുന്നതിന്, കൂടുതൽ യുവാക്കളെ ആകർഷിക്കുന്നതിനായി പുതുക്കിയ ഹോം സ്റ്റേ നയം.
- ആഗോളതലത്തിൽ കഴിവുള്ള ടൂറിസം, ഹോസ്പിറ്റാലിറ്റി പ്രൊഫഷണലുകളെ വളർത്തിയെടുക്കാൻ സ്കൂൾ ഫോർ ഹോസ്പിറ്റാലിറ്റി.
- 24 മണിക്കൂർ പ്രവർത്തിക്കുന്ന ബിസിനസ്സ്, വിനോദ സഞ്ചാര കേന്ദ്രങ്ങൾ.
- ആഗോള വിനോദ സഞ്ചാരികളെ ആകർഷിക്കുന്നതിനായി കേരളത്തിന്റെ ഉത്സവ കലണ്ടർ.
- പ്രമുഖ ക്രൂയിസ് ഷിപ്പ് ലക്ഷ്യസ്ഥാനമായി മാറ്റാൻ നടപടികൾ.
- കോവിഡ് മൂലം തകർന്നടിഞ്ഞ ടൂറിസം മേഖലയെ ഉയർത്തികൊണ്ടുവരാനുള്ള നടപടികൾ.
- അതുല്യമായ കേരള അനുഭവം നൽകുന്നതിന് ഇന്റഗ്രേറ്റഡ് ടൂറിസം പദ്ധതി.

## ലോകോത്തര അടിസ്ഥാന സൗകര്യ വികസനം

- രാജ്യത്തും വിദേശത്തുമുള്ള എല്ലാ പ്രധാന പട്ടണങ്ങളിലേക്കും കണക്റ്റിവിറ്റി നൽകി കേരളത്തിലെ 4 വിമാനത്താവളങ്ങളെയും ആഗോള നിലവാരത്തിലേക്ക്.
- തിരുവനന്തപുരം മുതൽ കാസർഗോഡ് വരെ 6 വരി പാത.
- 2 പ്രധാന തുറമുഖങ്ങളും ചെറിയ തുറമുഖങ്ങളും വികസിപ്പിക്കും.
- വിഴിഞ്ഞം, കൊച്ചി തുറമുഖങ്ങൾക്ക് ചുറ്റും നിർമ്മാണ മേഖലകൾ.
- തിരുവനന്തപുരത്തും കോഴിക്കോടും മെട്രോ /ലൈറ്റ് മെട്രോ.
- കൊച്ചി മെട്രോ ഘട്ടം 2 വേഗത്തിൽ പൂർത്തിയാക്കും.
- പൊതു ഇടങ്ങൾ ഭിന്നശേഷി സൗഹൃദമാക്കും.
- പൊതുഇടങ്ങൾ സ്ത്രീ സൗഹൃദമാക്കാൻ വിശ്രമമുറികൾ, ഭക്ഷണ കേന്ദ്രങ്ങൾ.
- ഓരോ 50 കിലോമീറ്ററിലും കേരളത്തിലെ എല്ലാ പ്രധാന റോഡുകളിലും ഇലക്ട്രിക് കാർ ചാർജിംഗ് സ്റ്റേഷനുകൾ.
- പ്ലാസ്റ്റിക് റീസൈക്ലിംഗ് നയം.
- വിഴിഞ്ഞം തുറമുഖം സമയബന്ധിതമായി പൂർത്തീകരിക്കും.
- കേരളത്തിലെ ട്രെയിനുകളുടെ ശരാശരി വേഗത 100 കിലോമീറ്ററായി ഉയർത്താൻ കേന്ദ്ര സർക്കാരുമായി സഹകരിക്കും.
- നൂതന ഊർജ്ജ സ്രോതസ്സുകൾ ഉപയോഗപ്പെടുത്തി കൊണ്ട് പദ്ധതികൾ രൂപീകരിക്കും.
- ദൈനംദിന യാത്രാമാർക്ഷത്തിനും ചരക്ക് നീക്കത്തിനുമായി ഉൾനാടൻ ജലമാർക്ഷങ്ങൾ വികസിപ്പിക്കും.
- വേഗത്തിലുള്ള റോഡുകളിൽ യാത്ര സുഗമമാക്കുന്നതിന് ഫ്ളൈ ഓവറുകൾ / അണ്ടർപാസുകൾ നിർമ്മിച്ച് പ്രധാന ജംഗ്ഷനുകളിൽ ഗതാഗത കുരുക്ക് നീക്കം ചെയ്യും.
- ആഗോള നിലവാരത്തിലുള്ള മാലിന്യ നിർമാർജ്ജനസംവിധാനം മുൻഗണനയിൽ.
- ജലാശയങ്ങൾ വൃത്തിയാക്കാനും പുനരുജ്ജീവിപ്പിക്കാനും ജലകമ്മീഷൻ .

## ലോകോത്തര ആരോഗ്യ പരിപാലനം

- നോ ബിൽ (ബിൽ രഹിത) ആശുപത്രികൾ.
- കാരുണ്യ പദ്ധതി പുനഃസ്ഥാപിക്കും.
- പബ്ലിക് ഹെൽത്ത് ഡിപ്പാർട്ട്മെന്റ് സ്ഥാപിക്കും.

- നിർദ്ധനരായ രോഗികൾക്ക് സഹായം എത്തിക്കാൻ യു.ഡി.എഫ്. കാലഘട്ടത്തിൽ നടപ്പിലാക്കിയ സുകൃതം അടക്കമുള്ള പദ്ധതികൾ പുനരാരംഭിക്കും.
- രോഗപ്രതിരോധത്തിനും, മുൻകൂട്ടിയുള്ള രോഗനിർണ്ണയത്തിനും ഊന്നൽ.
- മൂന്ന് മെഡിക്കൽ കോളേജുകളെ എയിംസ് നിലവാരത്തിലേക്ക് ഉയർത്തും.
- നിർദ്ധനരായ കുടുംബത്തിലെ സ്ത്രീകൾക്ക് മാമ്മോഗ്രാംപരിശോധന സൗജന്യമാക്കും.
- എല്ലാവർക്കും ഉൾക്കൊള്ളുന്ന, താങ്ങാവുന്നതും ഗുണനിലവാരമുള്ളതുമായ ആരോഗ്യ ഇൻഷുറൻസ്.
- പൊതുജനാരോഗ്യം ശക്തിപ്പെടുത്തുന്നതിന് ആർട്ടിഫിഷ്യൽ ഇന്റലിജൻസ് അടക്കമുള്ള നൂതന സാങ്കേതിക വിദ്യ ഉപയോഗപ്പെടുത്തും.
- എല്ലാ ജില്ലാ, മൊബൈൽ കാൻസർ കെയർ യൂണിറ്റുകളിലും കാൻസർ കെയർ സെന്ററുകളും.
- എല്ലാ പിഎച്ച്സിയിലും ഡയാലിസിസ് യൂണിറ്റുകൾ .
- മാനസികാരോഗ്യത്തിനും ആത്മഹത്യ തടയുന്നതിനും പ്രത്യേക സംവിധാനങ്ങൾ
- ജീവിതശൈലീ രോഗ പ്രതിരോധ കേന്ദ്രങ്ങൾ.
- പാലിയേറ്റീവ് കെയർ, ജെറിയാട്രിക് കെയർ സൗകര്യങ്ങളുടെ വിപുലീകരണം.
- ആധുനികവും പരമ്പരാഗതവുമായ രീതികൾ ഉപയോഗപ്പെടുത്തുന്ന സ്പോർട്സ് മെഡിസിൻ സംവിധാനങ്ങൾ.
- സ്റ്റേറ്റ് ഓഫ് ആർട്ട് ട്രോമ കെയർ യൂണിറ്റുകൾ .
- പ്രായമായവർക്കും അംഗവൈകല്യമുള്ളവർക്കും ആരോഗ്യം വാതിൽപ്പടിയിൽ ലഭ്യമാക്കാൻ പദ്ധതി.

## ലോകോത്തര പാരിസ്ഥിതിക നിലവാരം

- വായു-ജല-ഭൂമി മലിനീകരണം തടയുന്നതിന് ഫലപ്രദമായ നടപടികൾ കൈക്കൊള്ളും.
- ഹരിത സ്വച്ഛ സുസ്ഥിര കേരളം നിർമ്മിക്കുവാനുള്ള പദ്ധതികൾ.
- ഭൂഗർഭജല സൂചിക പുന:സ്ഥാപിക്കാൻ പദ്ധതി.
- ആഗോളതാപനവും കാലാവസ്ഥാ വ്യതിയാനവും വരുത്തുന്ന കെടുതികളെ അതിജീവിക്കുന്നതിന് സംസ്ഥാനത്തെ പൂർണമായും സജ്ജമാക്കുന്നതിന് പര്യാപ്തമായ പരിസ്ഥിതി നയം ആവിഷ്കരിച്ച് നടപ്പാക്കും.
- പച്ചപ്പ് നിലനിർത്താൻ, നഗര താപ നിയന്ത്രണം, വായുവിന്റെ ഗുണനിലവാരം എന്നിവ മെച്ചപ്പെടുത്തുന്നതിനായി മിയാവാക്കി മാതൃകയിൽ വനങ്ങൾ .

- തണ്ണീർത്തട സംരക്ഷണത്തിനും കേരളത്തിലെ ജല പരിസ്ഥിതി വ്യവസ്ഥ നിലനിർത്തുന്നതിനും കൂടുതൽ നടപടികൾ .
- നല്ല നിലവാരമുള്ള വായു ഉറപ്പാക്കാൻ എല്ലാ പട്ടണങ്ങളിലും വ്യാവസായിക മേഖലകളിലും വായുവിന്റെ ഗുണനിലവാരം നിരന്തരം നിരീക്ഷിക്കുന്ന സംവിധാനം .
- പ്ലാസ്റ്റിക് മാലിന്യങ്ങളുടെ പുനരുപയോഗത്തിന് അന്താരാഷ്ട്ര മാതൃകയിൽ പദ്ധതികൾ.
- പൊതുജന പങ്കാളിത്തത്തോടെ സമഗ്രമായ മാലിന്യ സംസ്കരണം.
- എല്ലാ ജില്ലയിലും പരിസ്ഥിതി സംരക്ഷണ ഓഫീസ്.
- മഴവെള്ള സംഭരണവും സോളാർ/വിൻഡ് എനർജി എന്നിവയ്ക്കായി പദ്ധതികൾ.
- മാലിന്യ നിർമ്മാർജനത്തിന് കാര്യക്ഷമവും സാങ്കേതികമികവുമുള്ള വികേന്ദ്രീകൃത പദ്ധതികൾ തദ്ദേശഭരണ സ്ഥാപനങ്ങളുമായി ചേർന്ന് സമയബന്ധിതമായി നടപ്പാക്കും.
- ജലസ്രോതസുകൾ സംരക്ഷിക്കുന്നതിന് അതാത് തദ്ദേശ ഭരണ സ്ഥാപനങ്ങളിൽ അനുയോജ്യമായ പദ്ധതികൾക്ക് രൂപം നൽകി നടപ്പാക്കുന്നതിന് കർമ്മ പദ്ധതികൾ ആവിഷ്കരിക്കും.
- പ്രകൃതിയുടെ വരദാനമായ പുഴകളും, നദികളും, ആറുകളും, മറ്റു ജലസ്രോതസ്സുകളും മാലിന്യമുക്തമായി സംരക്ഷിക്കും. കയ്യേറ്റം തടയും. ഇക്കാര്യത്തിനായി തദ്ദേശ ഭരണ സ്ഥാപനങ്ങളുടെ പങ്കാളിത്തത്തോടെ നദീ സംരക്ഷണ അതോറിറ്റി രൂപീകരിക്കും.

# III. വാഗ്ദാനങ്ങൾ

## 1. കൃഷി

- റബ്ബറിന് 250 രൂപ താങ്ങുവിലയാക്കും.
- നെല്ലിന് താങ്ങുവില 30 രൂപയാക്കും; സംഭരണ തുക യഥാസമയം നൽകുന്നതിനുള്ള നടപടികൾ സ്വീകരിക്കും.
- നാളികേരത്തിന്റെ താങ്ങുവില 40 രൂപയാക്കും.
- പ്രത്യേക കാർഷിക ബജറ്റ് അവതരിപ്പിച്ച് നടപ്പിലാക്കും.
- കൃഷി മുഖ്യ വരുമാനമായിട്ടുള്ള അഞ്ചു ഏക്കറിൽ കുറവ് കൃഷിയുള്ള അർഹരായ കൃഷിക്കാർക്ക് 2018 പ്രളയത്തിന് മുൻപുള്ള കാർഷിക കടങ്ങൾ എഴുതിത്തള്ളും.
- കൃഷി മേഖലയിൽ പുതിയ സംരംഭങ്ങൾ പ്രോത്സാഹിപ്പിക്കുകയും, ഈ സംരംഭങ്ങൾക്ക് ആവശ്യമായ അംഗീകാരങ്ങൾ നേടിയെടുക്കാൻ കൃഷി ഫെസിലിറ്റേറ്റർമാരെ സർക്കാർ തലത്തിൽ നിയമിക്കുകയും ചെയ്യും.
- സിയാൽ മോഡൽ റബ്ബർ കമ്പനി തുടങ്ങും.
- കാർഷിക മേഖലയെ ശക്തിപ്പെടുത്തുന്നതിനും,ഭക്ഷ്യോത്പാദനം വർദ്ധിപ്പിക്കുന്നതിനും കർമ്മ പദ്ധതികൾ ആവിഷ്കരിക്കും.
- പഴം,പച്ചക്കറി ഉത്പ്പാദനത്തിൽ സംസ്ഥാനം സ്വയംപര്യാപ്തത കൈവരിക്കുക എന്ന ലക്ഷ്യം മുൻനിർത്തി തദ്ദേശ ഭരണ സ്ഥാപനങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ, സന്നദ്ധ സംഘടനകൾ, വിദ്യാർത്ഥി-യുവജന സംഘടനകൾ എന്നിവരുടെ പങ്കാളിത്തത്തോടെ സമ്പൂർണ്ണ പദ്ധതി ആവിഷ്കരിച്ച് നടപ്പാക്കും.
- ഇടനിലക്കാരില്ലാതെ പ്രാദേശിക ഉൽപ്പന്നങ്ങളുടെ വില്പന പ്രാപ്തമാക്കുന്നതിനുള്ള ഡിജിറ്റൽ പ്ലാറ്റ്ഫോം നടപ്പിലാക്കും.
- കൂട്ടായ കൃഷി, വിൽപ്പന സംരംഭങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിനായി ഫാർമർ സെൽഫ്ഹെൽപ്പ് ഗ്രൂപ്പുകൾ സജ്ജീകരിക്കും.

- കാർഷിക, കാർഷിക രീതികൾ നവീകരിക്കുന്നതിനുള്ള പദ്ധതികൾ നടപ്പിലാക്കും. മെച്ചപ്പെട്ട ഉത്പാദനത്തിനും വിളവിനും കാർഷിക മേഖലയിലെ സാങ്കേതികവിദ്യ നടപ്പിലാക്കാൻ നടപടികൾ സ്വീകരിക്കും.
- മെച്ചപ്പെട്ട ഉൽപാദനക്ഷമതയ്ക്കായി വ്യക്തിഗത കൃഷിക്കാർക്ക് യന്ത്രവൽക്കരണത്തെ സഹായിക്കുന്നതിനുള്ള പാക്കേജ് നടപ്പിലാക്കും.
- അഗ്രി അനലിറ്റിക്സ്, ഡ്രോൺസ്,ഇന്റർനെറ്റ് ഓഫ് തിങ്ങ്സ് (ഐ.ഒ.ടി), നിർമ്മിത ബുദ്ധി (ആർട്ടിഫിഷ്യൽ ഇന്റലിജൻസ്) എന്നീ നൂതന സാങ്കേതിക വിദ്യ ഉപയോഗപ്പെടുത്തി കാർഷിക മേഖലയെ പരിഷ്കരിക്കും.
- കാർഷിക കാര്യക്ഷമത വർദ്ധിപ്പിക്കുന്നതിന് കൃഷിയുമായി ബന്ധപ്പെട്ട അപ്ലൈഡ് ആർട്ടിഫിഷ്യൽ ഇന്റലിജൻസ്, ഡാറ്റ അനലിറ്റിക്സ് എന്നിവ കാർഷിക കോഴ്സുകളിൽ ഉൾപ്പെടുത്തും.
- അഗ്രി ബേസ്ഡ് ഇൻഡസ്ട്രികൾക്ക് പ്രത്യേക പദ്ധതി തുടങ്ങും.
- സാങ്കേതിക പിന്തുണയ്ക്കും, യന്ത്രസാമഗ്രികൾ വാങ്ങുന്നതിനും കാർഷിക വായ്പകൾ ലഭ്യമാക്കും.
- കാർഷിക ഉത്പാദനത്തിൽ നിന്നും മൂല്യവർദ്ധിത ഭക്ഷ്യ ഉൽപ്പന്നങ്ങൾ സൃഷ്ടിക്കുന്നതിനായി ഫുഡ് പ്രോസസ്സിംഗ് പാർക്കുകൾ സജ്ജീകരിക്കും.
- സംസ്ഥാനത്തു വൈൻ പോളിസി നടപ്പിലാക്കും.
- പ്രാദേശികമായി ഉത്പാദിപ്പിക്കുന്ന കാർഷിക ഉൽപന്നങ്ങൾ ഉപയോഗിച്ച് ഭക്ഷ്യ സംസ്കരണ യൂണിറ്റുകൾക്ക് പ്രത്യേക ആനുകൂല്യങ്ങൾ ലഭ്യമാക്കും.
- കാർഷിക ഉൽപ്പന്നങ്ങളിൽ നിന്ന് ഉയർന്ന മൂല്യമുള്ള ഉൽപ്പന്നങ്ങളുടെ ഉത്പാദനം പ്രാപ്തമാക്കുന്നതിനുള്ള നയരൂപീകരണം നടത്തും.
- കൊയ്ത്ത്, ട്രാക്റ്റർ അടക്കമുള്ളകാർഷിക യന്ത്രങ്ങൾ ലഭ്യമാക്കാൻ 4% പലിശയ്ക്ക് വായ്പകൾ ലഭ്യമാക്കും.
- മൃഗസംരക്ഷണ പ്രവർത്തികളും ഡയറി ഫാം പ്രവർത്തനങ്ങളും തൊഴിലുറപ്പിൽ ഉൾപ്പെടുത്താൻ നടപടികൾ സ്വീകരിക്കും.
- ഓരോ പഞ്ചായത്തിൽ നിന്നും ഉല്പാദിപ്പിക്കുന്ന കാർഷിക ഉൽപന്നങ്ങൾ, മിൽമ മോഡലിൽ, ഹോർട്ടികോർപ്പ് വഴി ഫലപ്രദമായ സംഭരണം നടത്താൻ നടപടികൾ സ്വീകരിക്കും.
- ഫ്ളോറി കൾച്ചർ കയറ്റുമതി പ്രോത്സാഹിപ്പിക്കുന്നതിനുള്ള നടപടികൾ ആരംഭിക്കും. കയറ്റുമതി അധിഷ്ഠിത ഫ്ളോറി കൾച്ചർ ഫാമുകൾക്കുള്ള പ്രത്യേക ആനുകൂല്യങ്ങൾ ലഭ്യമാക്കുന്ന സോണുകൾ നടപ്പിലാക്കും.
- കേരളത്തിലെ ഫ്രൂട്ട് ഫാമുകൾ പ്രോത്സാഹിപ്പിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കും.

- കയറ്റുമതി ഗുണനിലവാരമുള്ള ഫലവർക്ഷങ്ങളും, പുഷ്പവും ഉല്പാദിപ്പിക്കുന്നവർക്ക് പ്രോത്സാഹനം നൽകും.
- കർഷകർക്ക് വിവരങ്ങൾ, സ്ഥിതിവിവരക്കണക്കുകൾ, പിന്തുണ എന്നിവ നൽകുന്നതിനുള്ള ഡിജിറ്റൽ പ്ലാറ്റ്ഫോം നിർമ്മിക്കും.
- വിളകളുടെ സുഗമമായ കയറ്റുമതി പ്രാപ്തമാക്കുന്നതിനു അന്താരാഷ്ട്ര വിമാനത്താവളങ്ങൾക്ക് സമീപമുള്ള അഗ്രി ലോജിസ്റ്റിക് പാർക്കുകൾ സ്ഥാപിക്കും.
- കാർഷിക സമൂഹങ്ങൾക്ക് ഉയർന്ന നിലവാരമുള്ള വിത്തുകളും കാർഷിക ഉപകരണങ്ങളും നൽകുന്നതിന് സഹായം ലഭ്യമാക്കും.
- തോട്ടങ്ങളിൽ ഫലപ്രദമായ ഭൂവിനിയോഗം ഉറപ്പുവരുത്താനും ഉത്തരവാദിത്തമുള്ള ടൂറിസം പ്രവർത്തനങ്ങൾ പ്രാപ്തമാക്കുന്നതിന് പ്ലാന്റേഷൻ നിയമങ്ങളിൽ മാറ്റം വരുത്തും.
- കൂടുതൽ കൃഷിസംരംഭകരെ പ്രോത്സാഹിപ്പിക്കാൻ നടപടികൾ സ്വീകരിക്കും.
- പുതിയ തലമുറ കർഷകർക്കായി കാർഷിക സർവ്വകലാശാലകളിൽ അഗ്രി ഇൻകുബേറ്റർ സേവനങ്ങൾ ആരംഭിക്കും.
- ഫാമുകളിൽ പ്രിസിഷൻ ഫാമിംഗ് രീതികൾ നടപ്പിലാക്കുന്നവർക്ക് പ്രത്യേക ആനുകൂല്യങ്ങൾ ലഭ്യമാക്കും.
- ആധുനിക കാർഷിക സങ്കേതങ്ങളെക്കുറിച്ച് അറിയാൻ, അഗ്രി സൊസൈറ്റികൾക്ക് സാങ്കേതിക സഹായ സേവനങ്ങൾ നൽകും.
- ആധുനിക കൃഷിക്കാർക്ക് നൂതന കൃഷി സാമഗ്രികളെക്കുറിച്ചും, കാർഷിക രീതികളെക്കുറിച്ചും അറിയാൻ വിദേശ കാർഷിക സർവ്വകലാശാലകളുമായി ബന്ധപ്പെടുത്തി പ്രവർത്തനങ്ങൾ ആരംഭിക്കും.
- ഓർഗാനിക്, സുഗന്ധവ്യഞ്ജന, സേഫ് റ്റു ഈറ്റ് തോട്ടങ്ങൾ സജ്ജീകരിക്കുന്നതിന് പ്രത്യേക വായ്പകൾ ലഭ്യമാക്കും.
- കൃഷി മേഖലയിൽ ഗവേഷണം നടത്തുന്ന ഗവേഷകർക്ക് പ്രത്യേക അലവൻസ് ലഭ്യമാക്കും.
- ടെക്നോളജി അസിസ്റ്റഡ് ഫാമിംഗിനെ സഹായിക്കുന്നതിനായി കാർഷിക ഓഫീസുകൾ സജ്ജമാക്കും.
- സർഫേസി നിയമം ഉപയോഗിച്ച് കർഷകരെ ചൂഷണം ചെയ്യുന്നത് തടയാൻ നടപടികൾ സ്വീകരിക്കും.
- കുട്ടനാടിന്റെ സമഗ്ര വികസനത്തിനായി കുട്ടനാട് ഡെവലപ്മെന്റ് പാക്കേജ് നടപ്പിലാക്കും.
- തൊഴിലുറപ്പ് തൊഴിലാളികൾക്ക് അവരുടെ ഉൽപാദനക്ഷമത മെച്ചപ്പെടുത്തുന്നതിനും കൂടുതൽ ജോലി കണ്ടെത്താൻ അവരെ പ്രാപ്തരാക്കുന്നതിനുമുള്ള ഉപകരണം/യന്ത്രങ്ങൾ നൽകുന്ന പദ്ധതി രൂപീകരിക്കും.

- കാർഷിക സംരംഭങ്ങൾ ആരംഭിക്കാൻ സഹായിക്കുന്നതിന് കാർഷിക മേഖലയിലെ യുവാക്കൾക്കും സ്ത്രീകൾക്കുമായി ഹ്രസ്വകാല കോഴ്സുകൾ ആരംഭിക്കും.
- വർഷം മുഴുവനും കർഷകർക്ക് ജലലഭ്യത ഉറപ്പുവരുത്തുന്നതിനായി കമ്മ്യൂണിറ്റി മൈക്രോ ഇറിഗേഷൻ പദ്ധതികൾ നടപ്പിലാക്കും.
- ആഗോള ആവശ്യത്തിനനുസരിച്ച് ഭക്ഷ്യ സാങ്കേതിക കോഴ്സുകൾ നവീകരിക്കും.
- പ്രാദേശിക കൃഷിയെ സഹായിക്കുന്നതിനായി കാർഷിക സർവ്വകലാശാലയിൽ ഗവേഷണ-വികസന പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തും.
- കാർഷിക ഉല്പന്നങ്ങളുടെ ഗുണനിലവാരം മെച്ചപ്പെടുത്തുന്നതിനായി ജി.ഐ. ടാഗുചെയ്ത ഉൽപ്പന്നങ്ങൾക്കായുള്ള പ്രത്യേക പാക്കേജ് നടപ്പിലാക്കും.
- അഗ്രി, ടെക് സ്റ്റാർട്ടപ്പുകളെ ഇൻകുബേറ്റ് ചെയ്യുന്നതിന് കാർഷിക സർവ്വകലാശാലകളിൽ അഗ്രി പാർക്ക് ആരംഭിക്കും.
- ആയുർവേദ മെഡിസിൻ പ്ലാന്റുകൾക്കും പ്രത്യേക ഇക്കണോമിക് സോണുകൾ രൂപീകരിക്കും.
- എല്ലാ നാണ്യവിളകൾക്കും ഉത്പാദന ചെലവ് കണക്കിലെടുത്ത് താങ്ങുവില നിശ്ചയിക്കും.
- വനയോര കൃഷിനാശം വരുത്തുന്ന കാട്ടുപന്നികളെ ക്ഷുദ്രജീവികളാക്കി പ്രഖ്യാപിച്ചുകൊണ്ട് കർഷകർക്ക് സംരക്ഷണം നൽകും.
- കാർഷിക ട്രൈബ്യൂണൽ അനുവദിക്കും.
- നിലവിലുള്ള എല്ലാ റവന്യൂ നിയമങ്ങളെയും, ചട്ടങ്ങളെയും ഏകീകരിച്ചുകൊണ്ട് ഒരു കോഡ് കൊണ്ടുവരാനുള്ള നടപടികൾ സ്വീകരിക്കും.
- മലയോര മേഖലയിൽ ഇനിയും കൈവശ ഭൂമിക്കു പട്ടയം ലഭിക്കാൻ അർഹരായ എല്ലാവർക്കും പട്ടയം ലഭ്യമാക്കാൻ നടപടികൾ സ്വീകരിക്കും.
- ഒരു ഹെക്ടറിന് താഴെയുള്ള റബ്ബർ കർഷകർക്ക് ആവർത്തന കൃഷിക്ക് കുറഞ്ഞ പലിശനിരക്കിൽ വായ്പ സംസ്ഥാന സർക്കാർ ഉറപ്പുവരുത്തും. ഇതിന്റെ പലിശയും ബാധ്യതയും സർക്കാർ ഏറ്റെടുക്കും
- നേരത്തെ ഉണ്ടായിരുന്നപോലെ റബ്ബറിന്റെ ആവർത്തന കൃഷിക്ക് പൂർണ്ണമായ സബ്സിഡി റബ്ബർ ബോർഡ് വഴി പുനരാംഭിക്കുന്നതിനു കേന്ദ്ര സർക്കാരിൽ സമ്മർദ്ദം ചെലുത്തും.
- വടക്കുകിഴക്കൻ സംസ്ഥാനങ്ങളിലെ റബ്ബർ കൃഷിക്ക് കേന്ദ്ര സർക്കാർ നൽകുന്ന പ്രോത്സാഹനം കേരളം ഉൾപ്പെടെ ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളിൽ നടപ്പിലാക്കാനും, വിവേചനം അവസാനിപ്പിക്കാനും ് ശ്രമിക്കും.
- ക്ഷീരകർഷകരും, ക്ഷീരസഹകരണ പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ടുകൊണ്ടു ക്ഷീരകർഷകർക്ക് ന്യായ വില ഉറപ്പാക്കും.

- കേരളത്തിൽ ഉല്പാദിപ്പിക്കുന്ന കാർഷിക ഉല്പന്നങ്ങൾ സംസ്ക്കരിക്കുന്ന വ്യവസായങ്ങൾക്ക് പ്രത്യേക ആനുകൂല്യങ്ങൾ നൽകും.
- നാളീകേരത്തിൽ നിന്നും മൂല്യവർദ്ധിത ഉല്പന്നങ്ങൾ ഉണ്ടാക്കി അന്താരാഷ്ട്ര മാർക്കറ്റിലെത്തിക്കുന്നതിന് പ്രത്യേക പദ്ധതി ആവിഷ്ക്കരിക്കും.
- കൈതചക്ക, പഴം, പച്ചക്കറികൾ എന്നിവയിൽ നിന്നും മൂല്യവർദ്ധിത ഉല്പന്നങ്ങൾ ഉണ്ടാക്കുന്നതിനും കയറ്റുമതി ചെയ്യുന്നതിനും, വിദേശ മാർക്കറ്റ് കണ്ടെത്തുന്നതിനും പദ്ധതികൾ ആവിഷ്ക്കരിക്കും.
- നെല്ലുല്പാദനത്തിലും കാർഷികമേഖലയിലും ഫലപ്രദമായ യന്ത്രവൽക്കരണം, നടപ്പിലാക്കും.
- കാർഷികമേഖലയിലെ തൊഴിൽ പുതിയ തലമുറക്ക് ആകർഷകമാക്കുവാൻ നടപടികൾ സ്വീകരിക്കും.
- മോട്ടോർ വെഹിക്കിൾ ഉൾപ്പെടെയുള്ള ലഘു യന്ത്രങ്ങൾ വിപണിയിലെത്തിക്കുന്നതിന് നടപടികൾ സ്വീകരിക്കും.

## 2. സ്ത്രീ സൗഹൃദം

- സർക്കാർ ജോലികൾക്ക് വേണ്ടി പരീക്ഷ എഴുതുന്ന അമ്മമാർക്ക് 2 വയസ് ഇളവ് അനുവദിക്കും.
- സർക്കാർ ജോലിയില്ലാത്ത എസ് ടി വിഭാഗങ്ങളിലെ അമ്മമാർക്ക് പ്രസവാനന്തരം ആറു മാസക്കാലം മൂവായിരം രൂപ അലവൻസ് ലഭ്യമാക്കും.
- സ്ത്രീകൾക്ക് ആർത്തവ കപ്പുകൾ  പാഡുകൾ അടക്കമുള്ളവ ലഭ്യമാക്കാൻ നടപടികൾ സ്വീകരിക്കും. പരിസ്ഥിതി സൗഹൃദ സാനിറ്ററി പാഡ് വെന്റിംഗ് മെഷീനുകളും, പാഡ് ഇൻസിനറേറ്ററുകളും പൊതുസ്ഥലങ്ങളിൽ സ്ഥാപിക്കും
- അസംഘടിത മേഖലയിൽ ജോലി ചെയ്യുന്ന സ്ത്രീകൾക്കും ആറു മാസം പ്രസവാവധി അനുവദിക്കും.
- ആദിവാസി മേഖലയിലെ ശിശു - മാതൃ മരണ നിരക്ക് കുറയ്ക്കാൻ നടപടികൾ സ്വീകരിക്കും.
- വീട്ടിൽ നിന്ന് ജോലി ചെയ്യാൻ ആഗ്രഹിക്കുന്ന സ്ത്രീകൾക്കുള്ള നൈപുണ്യ വികസന പ്ലാറ്റ്ഫോം (ഡിജിറ്റൽ മാർക്കറ്റിംഗ്, ഡിജിറ്റൽ ഉള്ളടക്ക സൃഷ്ടിക്കൽ, ഡിജിറ്റൽ ആർട്ട്, കളിപ്പാട്ട നിർമ്മാണം, പാചക കോഴ്സുകൾ മുതലായവ) നടപ്പിലാക്കും.
- എല്ലാ പട്ടണങ്ങളിലും, ബസ് സ്റ്റാൻഡ്, റെയിൽവേ സ്റ്റേഷൻ, ആശുപത്രികൾ, പൊതു സ്ഥലങ്ങൾ എന്നിവിടങ്ങളിൽ മുലയൂട്ടൽ കേന്ദ്രങ്ങൾ ആരംഭിക്കും.
- തൊഴിലുറപ്പ് പദ്ധതിയിലും, കുടുംബശ്രീയിലും ജോലി ചെയ്യുന്ന സ്ത്രീകൾക്കായി സഹകരണ സ്ഥാപനങ്ങൾ തുടങ്ങാൻ പ്രോത്സാഹനം നൽകും.

- കുടുംബശ്രീ പ്രവർത്തനങ്ങൾ ശക്തമാക്കുന്നതിനും വിപുലമാക്കുന്നതിനും കുടുംബശ്രീ ആക്ട് നടപ്പിലാക്കും.
- പോലീസ് വകുപ്പിൽ വനിതകളെ കൂടുതൽ സ്റ്റേഷനുകളിൽ സ്റ്റേഷൻ ഹൗസ് ഓഫീസറന്മാരായി നിയമിക്കുവാൻ നടപടികൾ സ്വീകരിക്കും.
- വനിതാ സംരംഭകർക്ക് 10 ലക്ഷം രൂപ വരെ പലിശ രഹിത ലോൺ.
- തൊഴിലാളികളിൽ ഭൂരിപക്ഷവുംസ്ത്രീകൾ ആയിട്ടുള്ള തൊഴിൽ യൂണിറ്റുകൾ പുനരുജ്ജീവിപ്പിക്കുവാൻ പുതിയ പദ്ധതി കൊണ്ടുവരും
- വീട്ടുജോലിക്ക് പോകുന്ന സ്ത്രീ തൊഴിലാളികൾക്ക് ഇ.എസ്.ഐ, പി.എഫ് ആനുകൂല്യങ്ങൾ ലഭ്യമാക്കും.
- വിധവകൾക്കും, വിവാഹമോചിതരായ സ്തീകൾക്കും പെൻഷൻ ലഭ്യമാക്കുവാനുള്ള നടപടികൾ ലഘൂകരിക്കും.
- സ്ത്രീ സുരക്ഷയ്ക്ക് വേണ്ടിയുള്ള ജാഗ്രതാ സമിതികളെ നിയമപരമായ സ്ഥാപനങ്ങളാക്കും.
- സ്ത്രീകളുടെ അഞ്ച് പേരടങ്ങുന്ന കൂട്ടായ്മകൾക്ക് സംരംഭങ്ങൾ ആരംഭിക്കുവാൻ ഒരു ലക്ഷം രൂപ ഗ്രാന്റായി അനുവദിക്കും. ഈ കൂട്ടായ്മയിൽ ഒരു എസ്.സി/എസ്.ടി വനിത ഉണ്ടായിരിക്കേണ്ടതാണ്.
- മാനസിക വെല്ലുവിളി നേരിടുന്ന കുട്ടികളുള്ള കുടുംബങ്ങളിലെ അമ്മമാർക്ക് ധനസഹായം ലഭ്യമാക്കും.
- വനിതാ സന്ദർശകർ / വനിതാ യാത്രക്കാർക്കായി പ്രധാന പട്ടണങ്ങളിൽ വനിതാ ഹോസ്റ്റലുകൾ സ്ഥാപിക്കും.
- പീഡനം നേരിടുന്ന സ്ത്രീകൾക്കും കുട്ടികൾക്കും ഭക്ഷണം, പാർപ്പിടം, കൗൺസിലിംഗ്, ആരോഗ്യ പരിരക്ഷ, തൊഴിലവസരങ്ങൾ എന്നിവ ലഭ്യമാക്കുന്ന ഹ്യസ്വകാല സുരക്ഷാ ഭവനങ്ങൾ(short stay homes) സ്ഥാപിക്കും.
- ബിസിനസ്സ് ആരംഭിക്കാൻ ആഗ്രഹിക്കുന്ന എസ്.സി / എസ്.ടി വനിത ഉൾപ്പെടെയുള്ള വനിതാ ഗ്രൂപ്പിന് 1,00,000 രൂപ ഗ്രാന്റ് അനുവദിക്കും.
- വനിതാ സംരംഭകരെ സഹായിക്കാൻ സ്റ്റാർട്ടപ്പ് മിഷനിൽ പ്രത്യേക സെൽ രൂപീകരിക്കും.
- വെൻചർ ക്യാപിറ്റൽ കമ്പനികളുമായി സഹകരിച്ച് വനിതാ സംരംഭകർക്കായി പ്രത്യേക നിക്ഷേപ ഫണ്ട് രൂപീകരിക്കും.
- അവിവാഹിതരായ അമ്മമാരുടെ കുട്ടികൾക്കായി പ്രത്യേക സ്കോളർഷിപ്പ് നടപ്പിലാക്കും.
- അസംഘടിത മേഖലകളിൽ ജോലി ചെയ്യുന്ന അർഹരായസ്ത്രീകൾക്കായി ഇരുചക്ര വാഹനങ്ങൾ വാങ്ങാനായി 10,000 രൂപ നൽകും.

- സ്ത്രീകൾ പീഡനത്തിന് വിധേയരായ കേസുകൾ അട്ടിമറിക്കുന്ന ഉദ്യോഗസ്ഥർക്കെതിരെ കർശന നടപടി സ്വീകരിക്കും.
- കേരളത്തിൽ നിന്ന് സ്ത്രീകൾ അടങ്ങുന്ന മനുഷ്യക്കടത്ത് നീരീക്ഷിക്കുന്നതിനും തടയുന്നതിനുമുള്ള പ്രത്യേക സെൽ രൂപീകരിക്കും.
- കേരളത്തിലെ പ്രധാന റൂട്ടുകളിൽ സ്ത്രീകൾക്ക് മാത്രമായി രാത്രികാല ബസുകൾ ഏർപ്പെടുത്തും..
- ഭവന നിർമ്മാണത്തിനും ബിസിനസുകൾ ആരംഭിക്കുന്നതിനും വിധവകൾക്കും അവിവാഹിതരായ അമ്മമാർക്കും കുറഞ്ഞ പലിശ നിരക്കിൽ വായ്പ ലഭ്യമാക്കും
- വ്യാവസായിക പാർക്കുകളിലും പ്രധാന പട്ടണങ്ങളിലും ജോലി ചെയ്യുന്ന സ്ത്രീകളുടെ ആറു മാസം മുതൽ പ്രായമുള്ള കുട്ടികൾക്കായി നഴ്സറി സൗകര്യങ്ങൾ ഏർപ്പെടുത്തും.
- സോഷ്യൽ മീഡിയ പ്ലാറ്റ്ഫോമുകളിൽ സ്ത്രീകളെ അധിക്ഷേപിക്കുന്ന വ്യക്തികൾക്കെതിരെ ശക്തവും കർശനവുമായ നിയമനിർമ്മാണം നടത്തും.
- സംസ്ഥാനത്തെ സ്ത്രീകളുടെ സുരക്ഷിതവും സൗജന്യവുമായ യാത്ര പ്രാപ്തമാക്കാനുള്ള നടപടികൾ സ്വീകരിക്കും.
- റോഡരികിലെ തെരുവ് വിളക്കുകളുടെ അവസ്ഥ മെച്ചപ്പെടുത്താൻ നടപടികൾ സ്വീകരിക്കും.
- പ്രധാന പട്ടണങ്ങളിൽ രാത്രികാല പോലീസ് പട്രോളിംഗ് വർദ്ധിപ്പിക്കും.
- ഓട്ടോമൊബൈൽ വർക്ക് ഷോപ്പുകൾ അടക്കമുള്ള സംരംഭങ്ങൾ ആരംഭിക്കുന്നതിന് സ്ത്രീകൾക്ക് പ്രത്യേക ഗ്രാന്റ് അനുവദിക്കും.

## 3. ഭവന നിർമ്മാണം

- അഞ്ചു ലക്ഷം പേർക്ക് വീടുകൾ വച്ച് നൽകും.
- എസ് സി , എസ് ടി വിഭാഗങ്ങൾക്കും, മത്സ്യത്തൊഴിലാളികൾക്കും ഭവന നിർമ്മാണത്തിനായി നീക്കിവച്ചിരിക്കുന്ന തുക 4 ലക്ഷത്തിൽനിന്നും 6 ലക്ഷമായി ഉയർത്തും.
- പബ്ലിക് ഹൌസ്സിങ് നയം രൂപീകരിക്കും.
- തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളുടെ ഉടമസ്ഥതയിലും നിയന്ത്രണത്തിലും വീടുകൾ(Council flats)നിർമ്മിച്ച് താഴ്ന്ന വരുമാനക്കാർക്കായി കുറഞ്ഞ വാടകയ്ക്ക് നൽകുന്ന പദ്ധതി നടപ്പിലാക്കും.
- തോട്ടം തൊഴിലാളി മേഖലയിലെ ലയങ്ങളൾനവീകരിക്കും.
- ലൈഫ് പദ്ധതിയിലെ അഴിമതികൾ അന്വേഷിക്കും. ലൈഫ് പദ്ധതിയിലെ അപാകതകൾ പരിഹരിച്ചുകൊണ്ട് സമഗ്രമായ ഭവന പദ്ധതി നടപ്പിലാക്കും.

## 4. ക്ഷേമപദ്ധതികൾ

- മത്സ്യബന്ധന ബോട്ടുകളും, കെ എസ് ആർ ടി സി അടക്കമുള്ള യാത്രാ ബസ്സുകൾ, ഓട്ടോറിക്ഷ തൊഴിലാളികൾ, ഉടമസ്ഥർ ഓടിക്കുന്ന ടാക്സികൾ എന്നിവയ്ക്ക് സംസ്ഥാന നികുതിയിൽ നിന്നും ഇന്ധന സബ്സിഡി ലഭ്യമാക്കും.
- പട്ടണങ്ങളിൽ മിതമായ നിരക്കിൽ ഭക്ഷണം നൽകുന്ന 'അന്നം പദ്ധതി'നടപ്പിലാക്കും.
- അച്ഛനമ്മമാർ നഷ്ടപ്പെട്ട കുട്ടികളെ പഞ്ചായത്തുകളിലൂടെ സർക്കാർ ഏറ്റെടുക്കും.
- ആശാ വർക്കർമാർ, അംഗനവാടി തൊഴിലാളികൾ, ലോട്ടറി തൊഴിലാളികൾ ,സ്കൂൾ പാചകതൊഴിലാളികൾ എന്നിവരുടെ വേതനം കാലോചിതമായി പരിഷ്ക്കരിക്കാൻ സ്ഥിരം സംവിധാനം ഏർപ്പെടുത്തും. ഇവരുടെആരോഗ്യ പരിചരണത്തിന് ഇൻഷുറൻസ് പരിരക്ഷ ഉറപ്പുവരുത്തും.
- നാഷണൽ സേവിങ്സ് സ്കീം ഏജന്റുമാരുടെ വരുമാന വർദ്ധനവിന് വേണ്ട ഉചിതമായ നടപടികൾ കൈക്കൊള്ളും.
- തൊഴിലുറപ്പ് തൊഴിലാളികർക്ക് ആരോഗ്യ പരിരക്ഷഉറപ്പുവരുത്തുന്നതിനും, വരുമാന വർദ്ധനവിനും വേണ്ട നടപടികൾ സ്വീകരിക്കും.
- സെറിബ്രൽ പാഴ്സി രോഗമുള്ള കുട്ടികൾക്ക് പ്രത്യേക ആനുകൂല്യങ്ങൾ ലഭ്യമാക്കും.
- അഭിഭാഷക ക്ഷേമനിധി സംബന്ധിച്ച പ്രശ്നങ്ങൾ പരിഹരിക്കും.
- സംസ്ഥാനത്തെ പെൻഷൻകാർക്ക് ചികിത്സയ്ക്കായി 1995ൽ ആന്റണി സർക്കാർ ആവിഷ്കരിച്ച ചികിത്സാ പദ്ധതി കാലോചിതമായ ഭേദഗതിയോടെ നടപ്പാക്കും.
- പങ്കാളിത്തപെൻഷൻകാർക്ക് മിനിമം പെൻഷൻ ലഭ്യമാക്കും
- സംസ്ഥാനത്ത് ഡയാലിസിസ് സൗജന്യമാക്കും. ഡയാലിസിസ് രോഗികൾക്കുള്ള തുടർചികിത്സ സൗജന്യമാക്കും.
- സംസ്ഥാനത്തെ മൺപാത്ര തൊഴിലാളികൾക്ക് പ്രത്യേക പാക്കേജ് നടപ്പിലാക്കും.
- റോഡ് വികസനം പോലുള്ള നടപടികളിൽ കുടിയൊഴിപ്പിക്കപ്പെടുന്ന വസ്തു ഉടമകൾക്ക് മതിയായ നഷ്ടപരിഹാരവും, അവിടെ തൊഴിൽ ചെയ്യുന്ന ജീവനക്കാർക്ക് പുനരധിവാസവും ഉറപ്പ് വരുത്തും.
- സർക്കാരിന്റെ നടപടി ക്രമങ്ങളെ കുറിച്ച് അറിയുവാൻ സ്റ്റേറ്റ് കാൾ സെന്റർ രൂപീകരിക്കും.
- അന്തർസംസ്ഥാന തൊഴിലാളികൾക്ക് റേഷൻ, ഹെൽത്ത് കാർഡ് നടപ്പിലാക്കും.
- കോവിഡ് കാരണം പ്രതിസന്ധിയിലായ പ്രൈവറ്റ് മോട്ടോർ തൊഴിലാളികൾക്കും, ഉടമസ്ഥർക്കും സഹായം എത്തിക്കുവാനുള്ള പദ്ധതികൾ ആവിഷ്ക്കരിക്കും.

- അർഹരായ കുട്ടികൾക്ക് ഇന്ത്യയിലും വിദേശത്തും പഠനത്തിന്കെ.ആർ. നാരായണൻ സ്കോളർഷിപ്പ്, പലിശ രഹിത വായ്പ എന്നിവ ലഭ്യമാക്കും
- സർക്കസ്സ്, ഗാനമേള, നാടകം മുതലായ മേഖലകളിലെ തൊഴിലാളികൾക്കും കലാകാരന്മാർക്കുംപ്രത്യേക പാക്കേജ് നടപ്പിലാക്കും.
- അങ്കണവാടിയിലെ കുട്ടികൾക്ക് ത്രൈമാസികമായി മെഡിക്കൽ ചെക്കപ്പിനുള്ള നടപടികൾ സ്വീകരിക്കും.
- സംസ്ഥാനത്തെ ഓട്ടോ, ടാക്സി തൊഴിലാളികൾക്ക് ഇൻഷ്വറൻസ് പദ്ധതികൾ നടപ്പിലാക്കും.
- സംസ്ഥാനത്തെ മയക്ക് മരുന്ന് മുക്ത സംസ്ഥാനമാക്കും.വർദ്ധിച്ചുവരുന്ന മയക്ക് മരുന്ന്ലഹരിവസ്തുക്കളുടെ ഉപയോഗം നിയന്ത്രിക്കുവാൻ കേന്ദ്രസർക്കാരുമായി യോജിച്ച് ഉചിതമായ നിയമനിർമ്മാണം നടപ്പിലാക്കും.
- ക്യാമ്പസ്സുകളിൽ മയക്ക്മരുന്ന്, ലഹരി വസ്തുക്കളുടെ ഉപയോഗം ഇല്ലാതാക്കുവാൻ ലഹരിമുക്ത യജ്ഞം നടപ്പിലാക്കും.
- അഗതിമന്ദിരങ്ങൾക്ക് പ്രത്യേക ഗ്രാന്റും, സൗജന്യ റേഷനും ലഭ്യമാക്കും
- സ്പെഷ്യൽ സ്ക്കൂളുകളിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് ഗ്രാന്റ് ലഭ്യമാക്കും. ഇവർക്ക് റേഷൻ, പഞ്ചസാര എന്നിവ സൗജന്യമാക്കും.
- എൻഡോസൾഫാൻ ബാധിതർക്ക് അർഹമായ എല്ലാ ആനുകൂല്യങ്ങളും ലഭ്യമാക്കും
- വിവാഹമോചിതരായി പുനർവിവാഹം ചെയ്യാത്ത അർഹരായ സ്ത്രീകൾക്ക് ധനസഹായം ലഭ്യമാക്കും
- വയോജനക്ഷേമത്തിനായി പ്രത്യേക കമ്മീഷൻ രൂപീകരിക്കും
- സഹകരണ മേഖലയുടെ സഹായത്തോടെ സീനിയർ സിറ്റിസൺ വില്ലേജുകൾ സ്ഥാപിക്കും
- റേഷൻറീട്ടെയിൽ വ്യാപാരികളുടെയും, സെയിൽസ്മാന്മാരുടെയും സേവന വേതന ഘടന കാലോചിതമായി പരിഷ്കരിക്കും.
- സംസ്ഥാനത്തെ മാധ്യമപ്രവത്തകർക്ക് ഒരു ക്ഷേമനിധി ബോർഡ് രൂപീകരിക്കും.
- അംഗനവാടി ജീവനക്കാർക്ക് ഇ എസ് ഐ പരിരക്ഷ ഉറപ്പുവരുത്തും.
- അംഗനവാടി ജീവനക്കാരുടെ ശമ്പളം സീനിയോറിറ്റി അടിസ്ഥാനത്തിൽ പുനർനിർണയിക്കുന്നതു പരിഗണിക്കും.

## 5. മൽസ്യബന്ധനം

- കടലിന്റെ അവകാശം കടലിന്റെ മക്കൾക്ക് ഉറപ്പുവരുത്തുന്ന നടപടികൾ സ്വീകരിക്കും.മത്സ്യബന്ധനാവകാശവും ആദ്യവില്പനവകാശവും മത്സ്യത്തൊഴിലാളികൾക്കായി നിജപ്പെടുത്തും.

- പട്ടികജാതി പട്ടികവർക്ഷ വിഭാഗങ്ങൾക്കായി നൽകിവരുന്ന എസ്.സി.പി./ ടി.എസ്.പി മാതൃകയിൽ ഫിഷറീസ്, ആർട്ടിസാൻസ് സബ് പ്ലാൻ നടപ്പിലാക്കും.
- മത്സ്യത്തൊഴിലാളികൾക്ക് ഡീസൽ, പെട്രോൾ മണ്ണെണ്ണ സബ്സിഡി ലഭ്യമാക്കും.
- പട്ടയം ലഭ്യമല്ലാത്ത എല്ലാ തീരദേശ നിവാസികൾക്കും പട്ടയം ലഭ്യമാക്കും.
- സർക്കാർ മുന്നറിയിപ്പ് പ്രകാരം മത്സ്യബന്ധനത്തിന് പോകാൻ സാധിക്കാത്ത ദിവസങ്ങളിൽ മത്സ്യത്തൊഴിലാളികൾക്ക് വേതന സഹായം ലഭ്യമാക്കും.
- മത്സ്യത്തൊഴിലാളികൾക്ക്യു ഡി എഫ് കാലഘട്ടിൽ ഉണ്ടായിരുന്നഭവനപദ്ധതി പുനഃസ്ഥാപിക്കും.
- ചെല്ലാനം, ആലപ്പാട്ട് , മൺറോതുരുത്ത് പാക്കേജുകൾ നടപ്പിലാക്കും.
- മത്സ്യത്തൊഴിലാളി മേഖലയിലെ സ്ത്രീകൾക്ക് കുറഞ്ഞ പലിശയ്ക്ക് വായ്പ ലഭ്യമാക്കും.
- ഉപ്പു കലർന്ന കടൽകാറ്റും, മറ്റു പ്രതികൂല സാഹചര്യങ്ങളിലും കേടു പാടുകൾ സംഭവിക്കുന്ന തീരദേശ മേഖലയിലെ വീടുകൾക്ക് യു.ഡി.എഫ് സർക്കാർ നൽകിയിരുന്ന റിപ്പയർ ഫണ്ട് പുനഃസ്ഥാപിക്കും.
- വിഴിഞ്ഞം പദ്ധതി മൂലം മത്സ്യത്തൊഴിലാളികൾക്കുണ്ടായ ആഘാതങ്ങൾ പരിഹരിക്കുന്നതിന് കഴിഞ്ഞ യു.ഡി.എഫ് സർക്കാർ പ്രഖ്യാപിച്ച പാക്കേജ് നടപ്പിലാക്കും.
- ഹാർട്ട് അറ്റാക്ക് അടക്കമുള്ള രോഗങ്ങൾ കാരണം മരണമടയുന്ന മത്സ്യത്തൊഴിലാളികൾക്ക് ഇൻഷുറൻസ് ലഭ്യമാക്കും.
- കേരളത്തിലുടനീളം ഉൾനാടൻ മത്സ്യകൃഷി പ്രോത്സാഹിപ്പിക്കുന്നതിനുള്ള പ്രത്യേക പാക്കേജ് നടപ്പിലാക്കും.
- കയറ്റുമതി അധിഷ്ഠിത ഉൾനാടൻ മത്സ്യ ഫാമുകൾക്കുള്ള പ്രത്യേക ഇക്കണോമിക് സോണുകൾ രൂപീകരിക്കും.
- ഉൾനാടൻ മത്സ്യ സംസ്കരണ യൂണിറ്റുകൾക്ക് പ്രത്യേക ആനുകൂല്യങ്ങൾ നൽകും
- ഉൾനാടൻ മത്സ്യകൃഷി യൂണിറ്റുകൾ ആരംഭിക്കാൻ ആഗ്രഹിക്കുന്ന യുവാക്കൾക്കുള്ള പ്രത്യേക പരിശീലന പരിപാടികൾ നടപ്പിലാക്കും.
- ഉൾനാടൻ മത്സ്യങ്ങളിൽ നിന്ന് മൂല്യവർദ്ധിത ഭക്ഷ്യ ഉൽപ്പന്നങ്ങൾ സൃഷ്ടിക്കുന്നതിനുള്ള ഫുഡ് പാർക്കുകൾ രൂപീകരിക്കും.
- ഹൈടെക് ഫിഷ് നഴ്സറികൾക്കും, അലങ്കാര മത്സ്യകൃഷിക്കുമായി പ്രത്യേക സാമ്പത്തിക സോണുകൾ രൂപീകരിക്കും.
- തീരപ്രദേശത്തെ സംരക്ഷിക്കുന്നതിനുള്ള കടൽഭിത്തിയും ബ്രേക്ക്വാട്ടർ അടക്കമുള്ള ശാസ്ത്രീയ നടപടികൾ സ്വീകരിക്കും.
- സാധ്യമായ ഇടങ്ങളിലെല്ലാം തീരദേശ സംരക്ഷണത്തിനായി കണ്ടൽ വനങ്ങൾ നട്ടുപിടിപ്പിക്കുന്ന പദ്ധതിക്ക് രൂപം നൽകും

- പരമ്പരാഗത മത്സ്യത്തൊഴിലാളികൾക്ക് വർഷം മുഴുവനും റേഷൻ ആശ്വാസം ലഭ്യമാക്കും
- കാലാവസ്ഥാ വ്യതിയാനങ്ങളിൽ നിന്ന് ഉണ്ടാകുന്ന അപകടകരമായ അവസ്ഥകളെക്കുറിച്ച് മത്സ്യത്തൊഴിലാളികളെ അറിയിക്കുന്നതിന് ശാസ്ത്രീയമായ മുന്നറിയിപ്പ് സംവിധാനം നടപ്പിലാക്കും
- മത്സ്യത്തൊഴിലാളികൾക്ക് ബോട്ട്, നെറ്റ് എന്നിവയുൾപ്പെടെയുള്ള ഉപകരണങ്ങൾ വാങ്ങുന്നതിനുള്ള പ്രത്യേക ഉപജീവന പാക്കേജ് നടപ്പിലാക്കും
- മത്സ്യത്തൊഴിലാളികൾക്ക് മത്സ്യ സംസ്കരണത്തിൽ പരിശീലനം നേടുന്നതിനുള്ള പരിശീലന പദ്ധതികൾ നടപ്പിലാക്കും.
- മത്സ്യത്തൊഴിലാളികൾക്ക് റീട്ടെയിലായി മത്സ്യം വിൽക്കുന്നതിന് മൊബൈൽ അപ്ലിക്കേഷൻ നിർമ്മിച്ചുനൽകും.
- ബീച്ചുകളിൽ സാഹസിക വാട്ടർ സ്പോർട്സ് യൂണിറ്റുകൾ ആരംഭിക്കുന്നതിനുള്ള പ്രത്യേക പാക്കേജ് നടപ്പിലാക്കും.
- തീരദേശ മേഖലകളിലെ ടോയ്‌ലറ്റുകളുടെ നവീകരണത്തിനായി പ്രത്യേക പദ്ധതി നടപ്പിലാക്കും.
- തീരദേശ സമൂഹങ്ങൾക്കുള്ള ആരോഗ്യ സംരക്ഷണ കേന്ദ്രങ്ങൾ സ്ഥാപിക്കും
- സീഫുഡ് പ്രോസസ്സിംഗ് പാർക്കുകളും, കോൾഡ് ചെയിൻ സൗകര്യങ്ങളും ഏർപ്പെടുത്തും.
- തീരത്ത് അധിക വരുമാനവും തൊഴിലവസരങ്ങളും സൃഷ്ടിക്കുന്നതിന് ബീച്ച് സൈഡ് വിനോദവും, വിനോദ മാർക്ഷങ്ങളും ഉപയോഗപ്പെടുത്തി പദ്ധതികൾ നടപ്പിലാക്കും.
- പ്രകൃതിക്ഷോഭത്തിന്റെ സമയത്ത് തീരദേശത്തെ ജനങ്ങളെ മാറ്റിപ്പാർപ്പിക്കാനുള്ള സ്ഥിരമായ അഭയ കേന്ദ്രങ്ങൾ സ്ഥാപിക്കും.
- കടൽത്തീരത്ത് സൈക്ലിംഗ് ട്രാക്കുകൾ നിർമ്മിക്കും.
- തീരദേശ ഹൈവേയുടെ പൂർത്തീകരണം സമയബന്ധിതമായി നടപ്പിലാക്കും.
- പ്രാദേശിക കമ്മ്യൂണിറ്റികളുടെ ഉടമസ്ഥതയിലുള്ളതും പ്രവർത്തിപ്പിക്കുന്നതുമായ ബീച്ച് സൈഡ് സീഫുഡ് റെസ്റ്റോറന്റുകൾക്ക് പ്രോത്സാഹനം നൽകും.
- ഫിഷ് ലാൻഡിംഗ് സ്റ്റേഷനുകളും വിശ്രമമുറികളുള്ള മാർക്കറ്റുകളും മെച്ചപ്പെടുത്തുന്നതിനുള്ള പ്രത്യേക ഫണ്ട് രൂപീകരിക്കും.
- സമുദ്ര, അലങ്കാര മത്സ്യകൃഷി കേന്ദ്രങ്ങൾ സ്ഥാപിക്കും.
- തീരദേശത്തെ മണ്ണൊലിപ്പ് നിയന്ത്രിക്കുന്നതിനും നിരീക്ഷിക്കുന്നതിനും തീരപ്രദേശത്തെ മെച്ചപ്പെടുത്തുന്നതിനും തീര മാനേജുമെന്റ് പ്രോഗ്രാം നടപ്പിലാക്കും.

- തീരദേശ സമൂഹങ്ങളെയും അവരുടെ ഉപജീവനത്തെയും ശാക്തീകരിക്കുന്നതിനുള്ള സാങ്കേതികവിദ്യ പ്രയോജനപ്പെടുത്തിയുള്ള പദ്ധതികൾ നടപ്പിലാക്കും.
- ആഗോള ആവശ്യങ്ങൾ നിറവേറ്റുന്നതിനായി പൂവാറിലും ബേപ്പൂരിലും ബോട്ട് നിർമ്മാണ സൗകര്യങ്ങൾ ഏർപ്പെടുത്തും.
- മത്സ്യത്തൊഴിലാളി സമൂഹത്തിന് മറ്റ് തൊഴിൽ മാർക്ഷങ്ങൾ നോക്കാനുള്ള പരിശീലന പദ്ധതികൾ ആരംഭിക്കും.
- സംസ്ഥാനത്തെ മത്സ്യതൊഴിലാളി ക്ഷേമനിധി ബോർഡ് പുതുക്കുന്ന കാലയളവ് ഒരു വർഷത്തിൽ നിന്നും മൂന്ന് വർഷമായി ഉയർത്തും.
- മത്സ്യതൊഴിലാളി മേഖലയിലെ സ്ത്രീകൾക്ക് സ്വയം തൊഴിലിനായി സെൽഫ് ഹെൽപ് ഗ്രൂപ്പുകൾ ഉണ്ടാക്കാനും, അവർക്ക് ആവശ്യമായ മാർക്ഷനിർദ്ദേശങ്ങളും, ആവശ്യമായ വസ്തുക്കളും നൽകുവാനുള്ള നടപടികൾ സ്വീകരിക്കും.
- കെ.എം.എഫ്.ആർ.എ. നിയമത്തിൽ 2018 ൽ കൊണ്ടുവന്ന തെറ്റായ തീരുമാനങ്ങൾ പു:നപ്പരിശോധിക്കും. ഈ നിയമത്തിലെ അമിതമായ ഫൈൻ ഒഴിവാക്കുവാൻ നടപടികൾ സ്വീകരിക്കും.
- മത്സ്യതൊഴിലാളികൾ മത്സ്യം വിറ്റ് കിട്ടുന്ന തുകയുടെ 5% ശതമാനം സർക്കാറിന് നൽകുവാൻ നിഷ്ക്കർഷിക്കുന്ന ഓർഡിനൻസ് റദ്ദാക്കും.
- മത്സ്യതൊഴിലാളികളിൽ നിന്നും അമിതമായി ലേലം ഫീസ് ഈടാക്കുന്ന നടപടി നിർത്തലാക്കും.
- ഓഖി ദുരന്തത്തിൽപ്പെട്ട് സർക്കാർ ധനസഹായം ലഭ്യമാകാത്ത കുടുംബങ്ങൾക്ക് ധനസഹായം അടിയന്തിരമായി ലഭ്യമാക്കുവാൻ നടപടി സ്വീകരിക്കും.
- സംസ്ഥാനത്തെ മത്സ്യതൊഴിലാളികളുടെ പരാതികൾ പരിശോധിച്ച് തീർപ്പ് കല്പിക്കുവാൻ ഫിഷറീസ് ഓബുഡ്സ്മാനെ നിയമിക്കും.
- സംസ്ഥാനത്തെ മത്സ്യതൊഴിലാളികൾക്ക് ഭവന നിർമ്മാണത്തിനായി 6 ലക്ഷം രൂപ നൽകും.
- സംസ്ഥാനത്ത് മത്സ്യതൊഴിലാളികളുടെ വീടുകളിലെ ടോയിലെറ്റുകൾ പണിയുവാനും, പുനരുദ്ധാരണത്തിനും പ്രത്യേക ഫണ്ട് ലഭ്യമാക്കും.
- സുനാമി ദുരിതബാധിതർക്ക് സർക്കാർ പണിത് നൽകിയ ഫ്ളാറ്റുകളുടെ പോരായ്മകൾ പരിഹരിക്കുവാനും, അറ്റകുറ്റപണികൾക്കുമായി തുക ലഭ്യമാക്കും.

## 6. വിദ്യാഭ്യാസം

- വിദ്യാഭ്യാസ മേഖലയിൽ അടിസ്ഥാന സൗകര്യ വികസനത്തോടൊപ്പം വിദ്യാഭ്യാസത്തിന്റെ ഗുണനിലവാരം ഉറപ്പു വരുത്തും.
- പത്താംതരംപഠിച്ചിറങ്ങുന്ന കുട്ടികളിൽ മിനിമം ലേർണിംഗ് ലെവൽ ഉറപ്പുവരുത്താനുള്ള പദ്ധതികൾ ആവിഷ്കരിക്കും.

- കുട്ടികളിൽ മിനിമം കായിക ക്ഷമത ഉറപ്പുവരുത്താനുള്ള നടപടികൾ സ്വീകരിക്കും.
- സ്പെഷ്യൽ സ്കൂളുകൾക്ക് എയ്ഡഡ് പദവി നൽകും.
- കടുത്തവൈകല്യമുള്ള ഭിന്നശേഷി വിദ്യാർത്ഥികൾക്ക് സ്കോളർഷിപ് നൽകും.
- സംസ്ഥാനത്തെ യൂണിവേഴ്സിറ്റികളുടെഗുണനിലവാരം ഉയർത്താൻ നടപടികൾ സ്വീകരിക്കും.
- വിദേശ സർവ്വകലാശാലകളുമായും, നോബൽ സമ്മാന ജേതാക്കൾ, വിവിധ മേഖലകളിൽ ലോകപ്രശസ്തരായ വ്യക്തികൾ എന്നിവരുമായും വിദ്യാർത്ഥികൾക്ക് ഇടപഴകാനുള്ള അവസരങ്ങൾ ലഭ്യമാക്കും.
- ഉന്നത വിദ്യാഭ്യാസ മേഖലയിൽ മൾട്ടി ഡിസിപ്ലിനറി അക്കാഡമിക്ക് ക്രെഡിറ്റ് സമ്പ്രദായം നടപ്പിലാക്കും.
- പി.എച്ച്. ഡി.വിദ്യാർത്ഥികൾക്കുള്ള സ്കോളർഷിപ്പ് തുക വർദ്ധിപ്പിക്കും.
- പി.എച്ച്. ഡി.പഠനം പൂർത്തിയാക്കിയ വിദ്യാർത്ഥിനികൾക്ക് തൊഴിൽ ലഭിക്കുന്നത് വരെ 3 വർഷം 10,000 രൂപ നൽകും.
- എം ഫിൽ പഠനം പൂർത്തിയാക്കിയ വിദ്യാർത്ഥിനികൾക്ക് തൊഴിൽ ലഭിക്കുന്നത് വരെ 3 വർഷം യഥാക്രമം 7000 രൂപ നൽകും.
- കേരളത്തെ അറിവിന്റെ ആഗോള ലക്ഷ്യസ്ഥാനമാക്കി മാറ്റും.
- നിലവിലെ പാഠ്യപദ്ധതിയുടെ ഫലപ്രാപ്തിയെക്കുറിച്ച് പഠിക്കുന്നതിനും വിദ്യാഭ്യാസത്തിന്റെ ഗുണനിലവാരം ആഗോള നിലവാരത്തിലേക്ക് ഉയർത്തുന്നതിനും സമയബന്ധിതമായി നടപ്പിലാക്കുന്നതിനും ഒരു ഹൈ പവർ അവലോകന സമിതി രൂപീകരിക്കും.
- ബിരുദധാരികളെ എളുപ്പത്തിൽ ജോലിചെയ്യാൻ സഹായിക്കുന്നതിനുള്ള ബ്രിഡ്ജ് പ്രോഗ്രാമുകളും, കോഴ്സുകളും നടപ്പിലാക്കും.
- നൈപുണ്യവികസനത്തിന് കൂടുതൽ ശ്രദ്ധ കേന്ദ്രീകരിക്കുന്നതിന് കൂടുതൽ കോഴ് സുകൾ ആരംഭിക്കും.
- എല്ലാ ജില്ലയിലും പ്രത്യേക ശ്രദ്ധ ആവശ്യമുള്ള കുട്ടികളെ സഹായിക്കുന്നതിന് ഉയർന്ന പരിശീലനം ലഭിച്ച അധ്യാപകരെയും പുതിയ സ്പെഷ്യൽ സ്കൂളുകളും ആരംഭിക്കും.
- പഠന വൈകല്യമുള്ള കുട്ടികളെ സഹായിക്കാൻ സ്കൂളുകളിൽ പഠന വൈകല്യ വിദഗ്ധരെ നിയമിക്കും.
- കുട്ടികളെ മാനസിക സമ്മർദ്ദത്തിൽ നിന്നും, ആത്മഹത്യാ ചിന്തകളിൽ നിന്ന് പിന്തിരിപ്പിക്കാൻ സഹായിക്കുന്നതിന് സ്കൂളുകളിലെ മുഴുവൻ സമയ കൗൺസിലർമാരെ നിയമിക്കും.
- കുട്ടികളെ ഇംഗ്ലീഷിൽ ആത്മവിശ്വാസത്തോടെ ആശയവിനിമയം നടത്താൻ സ്കൂളുകളിൽ ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന് പ്രത്യേക ഊന്നൽ നൽകും.

- സർവ്വകലാശാലകളിലെയും, കോളേജുകളിലെയും, സ്കൂളുകളിലെയും വിദ്യാർത്ഥികൾക്കെതിരായ ജാതീയപരമായ വിവേചനങ്ങളും, റാഗിങ്ങും, പക്ഷപാതവും അവസാനിപ്പിക്കാൻ രോഹിത് വെമുല നിയമം നടപ്പിലാക്കും.
- ആർട്സ്, സയൻസ്, ടെക്നോളജി, ലീഗൽ സ്റ്റഡീസ് എന്നിവയ്ക്കായി കേരളത്തിലെ ആഗോള നിലവാരത്തിലുള്ള സ്വകാര്യ സർവ്വകലാശാലകൾ ആരംഭിക്കും.
- അധ്യാപനത്തിന്റെയും പഠനത്തിന്റെയും നിലവാരം മെച്ചപ്പെടുത്തുന്നതിനായി അധ്യാപക സർവ്വകലാശാല സ്ഥാപിക്കും.
- യൂണിവേഴ്സിറ്റി ഫോർ ലീഗൽ സ്റ്റഡീസ്&സൈബർ ലോ സ്ഥാപിക്കും.
- സംരംഭകത്വം പ്രോത്സാഹിപ്പിക്കുന്നതിന് എല്ലാ കോളേജുകളിലെയും സ്റ്റുഡന്റ് ഇൻകുബേറ്ററുകൾ സ്ഥാപിക്കും.
- നൂതന ആശയങ്ങൾക്ക് പിന്തുണ ഉറപ്പാക്കാൻ അക്കാദമിക-നിക്ഷേപക-സംരംഭക ഇക്കോസിസ്റ്റം പ്രാവർത്തികമാക്കും.
- സ്കൂൾ തലം മുതൽ കുട്ടികളിൽ ലിംഗ സമത്വം, നീതി ബോധം മനസിലാക്കാനും പ്രോത്സാഹിപ്പിക്കാനും വിദ്യാർത്ഥിയെ സഹായിക്കുന്ന പാഠഭാഗങ്ങൾ ഉൾപ്പെടുത്തി പാഠ്യപദ്ധതി നവീകരിക്കും.
- എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളും ഭിന്നശേഷി സൗഹൃദമാക്കും.
- വിദ്യാർത്ഥികൾക്കിടയിൽ ഡിജിറ്റൽ വിഭജനം കുറയ്ക്കുന്നതിനു സബ്സിഡി നിരക്കുകൾ ഉപകരണങ്ങൾ ലഭ്യമാക്കും. എല്ലാ വിദ്യാർത്ഥികൾക്കും ഡിജിറ്റൽ പഠനം ഉറപ്പാക്കും.
- സർവ്വകലാശാലകൾ സമയബന്ധിതമായി പരീക്ഷയും, ഫല പ്രഖ്യാപനവും ഉറപ്പുവരുത്തുന്ന നയ രൂപീകരണം നടത്തും.
- പ്രശസ്ത ആഗോള സർവ്വകലാശാലകളുടെയും, അക്കാദമിക്ക് സ്ഥാപനങ്ങളുടെയുംപങ്കാളിത്തത്തോടെ വിദ്യാഭ്യാസം മെച്ചപ്പെടുത്തും.
- വൈകല്യമുള്ള കുട്ടികൾക്ക് മോട്ടോർ വീൽചെയർ യൂണിറ്റുകൾ വാങ്ങാൻ സാമ്പത്തിക സഹായം നൽകും.
- ഭിന്നശേഷി വിദ്യാർത്ഥികൾക്ക് സ്കോളർഷിപ്പ് നടപ്പിലാക്കും.
- ഉന്നത വിദ്യാഭ്യാസ രംഗത്തു ക്രെഡിറ്റ് അധിഷ്ഠിത വിദ്യാഭ്യാസം നടപ്പിലാക്കും.
- വിദ്യാർത്ഥികൾക്ക് പഠിക്കുന്ന കാര്യങ്ങൾ പരിശീലിപ്പിക്കാനുള്ള ഇന്റേൺഷിപ്പ് സൗകര്യങ്ങൾ ഏർപ്പെടുത്തും.
- അന്താരാഷ്ട്ര സ്കിൽ ഡിമാൻഡുമായി യോജിക്കുന്ന ബിരുദ, ബിരുദാനന്തര കോഴ്സുകൾ ആരംഭിക്കും.
- സപ്ലിമെന്ററി / അഡ്വാൻസ്ഡ് പഠനത്തിനായി പ്രശസ്ത സർവകലാശാലകളുടെ ങഛഛഇ(Massive Open Online Course) കോഴ്സുകൾ ആരംഭിക്കും.

- ഓൺലൈൻ പഠനവുമായി ബന്ധപ്പെട്ട് വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും പ്രത്യേക പരിശീലനം നൽകാൻ നടപടികൾ സ്വീകരിക്കും.
- എല്ലാവർക്കും ഡിജിറ്റൽ അവബോധം ഉറപ്പുവരുത്തുന്നതിനുള്ള ഡിജിറ്റൽ സാക്ഷരത ദൗത്യം നടപ്പിലാക്കും.
- എല്ലാ സർവ്വകലാശാലകളും അവരുടെ കോഴ്സുകൾ ഓൺലൈനിൽ പ്രസിദ്ധീകരിക്കും.
- വിദ്യാർത്ഥികൾക്ക് ലാപ്ടോപ്പ് വാങ്ങാനുള്ള കൂപ്പണുകൾ ലഭ്യമാക്കും.
- എല്ലാ യു.ജി.സി.അംഗീകൃത ബിരുദങ്ങളും കേരളത്തിൽ അംഗീകരിക്കുന്നതിനു നടപടികൾ സ്വീകരിക്കും.
- അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കും അന്തർദ്ദേശീയമായി പ്രശസ്തമായ ജേണൽ പോർട്ടലുകൾ സബ്സിഡി നിരക്കിൽ ലഭ്യമാക്കാൻ പദ്ധതികൾ ആരംഭിക്കും.
- 'സോഫ്റ്റ് സ്കിൽ ഡെവലപ്മെന്റ്' കോഴ്സ് കോളേജ് പാഠ്യപദ്ധതിയിൽ ഉൾപ്പെടുത്തും.
- പ്രമുഖ ഡിജിറ്റൽ ബുക്ക് ഹൗസുകളുമായി സഹകരിച്ച് കേരളത്തിൽ ഡിജിറ്റൽ ലൈബ്രറികൾ സ്ഥാപിക്കും.
- വിദ്യാർത്ഥികളുടെ പ്രശ്നങ്ങൾ അന്വേഷിക്കാനും പരിഹരിക്കാനും കോളേജുകളിൽ ഓംബുഡ്സ്മാൻ സംവിധാനം നടപ്പിലാക്കും.
- എല്ലാ സ്കൂളിലും കോളേജിലും 'സിക്ക് റൂമുകൾ സ്ഥാപിക്കാൻ നടപടികൾ സ്വീകരിക്കും.
- റിസർച്ച് പഠനം പൂർത്തിയാക്കിയ വിദ്യാർത്ഥികളെ സമൂഹത്തിനു പ്രയോജനകരമാം രീതിയിൽ ഉപയോഗപ്പെടുത്താൻ നടപടികൾ സ്വീകരിക്കും.
- സംസ്ഥാനത്ത് ഇന്റഗ്രേറ്റഡ് എം.എ , എം.എസ്. സി. കോഴ്സുകൾ ആരംഭിക്കും.
- സംസ്ഥാനത്ത് സ്ക്കൂൾ തലത്തിൽ സംഗീത വിദ്യാഭ്യാസം നടപ്പിലാക്കും.
- സംസ്ഥാനത്തെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ഫിസിക്കൽ എഡ്യൂക്കേഷൻ നിർബന്ധിതമാക്കും.
- സംസ്ഥാനത്തെ സ്ക്കൂളുകളിൽ ഗാന്ധിയൻ ഫിലോസഫി പഠനവിഷയമാക്കും.
- ഹയർ സെക്കണ്ടറിക്ക് ആവശ്യമായ ഓഫീസ് സ്റ്റാഫുകൾ അനുവദിച്ചുകൊണ്ട് ഹയർ സെക്കന്ററി മേഖലയെ ശക്തിപ്പെടുത്തും.
- ജൂനിയർ അദ്ധ്യാപകരുടെ പ്രശ്നങ്ങൾ പരിഹരിക്കുന്നതിനു മുൻ യു.ഡി.എഫ്. സർക്കാർ എടുത്ത തീരുമാനങ്ങൾ നടപ്പിലാക്കും.
- ലബ്ബ കമ്മിഷൻ റിപ്പോർട്ട് നടപ്പിലാക്കാൻ ആവശ്യമായ കാര്യങ്ങൾ സ്വീകരിക്കും.
- വിദ്യാഭ്യാസ മേഖലയിലെ ഖാദർ കമ്മിറ്റി റിപ്പോർട്ട് പുനഃപരിശോധിക്കും.

- കേരളത്തിലും പുറത്തും മാതൃഭാഷയായ മലയാളത്തിന്റെ വികസനത്തിനായി നടപടികൾ സ്വീകരിക്കും.
- യു ഡി എഫ് കാലത്ത് ആരംഭിച്ച ഡിഗ്രിതല ഓണേഴ്സ് കോഴ്സുകൾ വിപുലീകരിക്കും.

## 7. വ്യവസായം

- ഈസ് ഓഫ് ഡൂയിങ് ബിസിനസ് സൂചിക നില ഗണ്യമായി മെച്ചപ്പെടുത്തുന്നതിനുള്ള നടപടികൾ സ്വീകരിക്കും. വ്യവസായ ലക്ഷ്യസ്ഥാനമായി കേരളത്തെ ഉയർത്തും.
- വ്യവസായം ആരംഭിക്കുന്നതിനും, സുഗമമായ നടത്തിപ്പിനും അനാവശ്യ നിയന്ത്രണങ്ങൾ ഒഴിവാക്കി ഉദാരമായ നയങ്ങൾ കൊണ്ടുവരും.
- 30ദിവസം കൊണ്ട് ഒരു ചെറുകിട സംരംഭം ആരംഭിക്കാവുന്ന രീതിയിൽ നടപടിക്രമങ്ങൾ പരിഷ്കരിക്കും.
- നിലവിലുള്ള വ്യവസായങ്ങളുടെ പ്രശ്നങ്ങൾ ജില്ലാ അടിസ്ഥാനത്തിൽ പഠിക്കാനും പരിഹാരം നൽകാനും സ്ഥിരം കമ്മിറ്റി രൂപീകരിക്കും.
- തൊഴിൽ സംരംഭങ്ങൾക്ക് ആവശ്യമായ അംഗീകാരങ്ങൾ നേടിയെടുക്കാൻ തൊഴിൽ ഫെസിലിറ്റേറ്റർമാരെ സർക്കാർ തലത്തിൽ നിയമിക്കും.
- കോവിഡ് കാരണം തകർന്നുപോയ വ്യവസായ, വാണിജ്യ സ്ഥാപനങ്ങൾക്ക് ആവശ്യമായ സഹായവും നിർദ്ദേശങ്ങളും നൽകാൻ ഒരു വ്യവസായ കമ്മീഷൻ രൂപീകരിക്കും.
- എല്ലാ ജില്ലയിലും അത്യാധുനിക വ്യാവസായിക പാർക്കുകളും, നിലവിലുള്ള പാർക്കുകളുടെ മൊത്തത്തിലുള്ള നവീകരണവും നടപ്പിലാക്കും.
- 3 ഡി പ്രിന്റിംഗ്, ഹരിത ഊർജ്ജ വ്യവസായങ്ങൾ, ആഭ്യന്തരആഗോള ആവശ്യങ്ങൾ നിറവേറ്റുന്നതിനായി റോബോട്ടിക് വ്യവസായങ്ങൾ, ബയോ ടെക് വ്യവസായങ്ങൾ, കളിപ്പാട്ട നിർമ്മാണ യൂണിറ്റുകൾ, ഇലക്ട്രോണിക്സ് പാർട്സ് നിർമാണത്തിനുള്ള വ്യവസായങ്ങൾ, എണ്ണ, വാതക വ്യവസായങ്ങൾ, ബഹിരാകാശ പാർട്സ് നിർമാണത്തിനുള്ള വ്യവസായങ്ങൾ എന്നിവയ്ക്ക് പ്രത്യേക സാമ്പത്തിക സോൺ ഏർപ്പെടുത്തും.
- ബഹിരാകാശ വ്യവസായ ഘടക നിർമാണത്തിനുള്ള പ്രത്യേക സാമ്പത്തിക സോൺ തിരുവനന്തപുരത്ത് സ്ഥാപിക്കും.
- വിഴിഞ്ഞം, കൊച്ചി, ബേപ്പൂർ തുറമുഖങ്ങൾക്ക് ചുറ്റുമുള്ള കയറ്റുമതി അധിഷ്ഠിത യൂണിറ്റുകൾക്കായി പ്രത്യേക സാമ്പത്തിക സോൺ ഏർപ്പെടുത്തും.
- ഫാർമ, വാക്സിൻ നിർമ്മാണ കമ്പനികൾക്കായി പ്രത്യേക സാമ്പത്തിക സോൺ ഏർപ്പെടുത്തും.

- കുടിൽ വ്യവസായ ഉൽപ്പന്നങ്ങൾ, കൈത്തറി ഉൽപ്പന്നങ്ങൾ, കരകൗശല ഉൽപ്പന്നങ്ങൾ എന്നിവയുടെ ഉൽപാദനവും പാക്കേജിംഗും മെച്ചപ്പെടുത്തു ന്നതിനുള്ള പരിശീലനം നൽകും.
- ആധുനിക ഉത്പാദന സാങ്കേതിക വിദ്യകളെക്കുറിച്ചും യന്ത്രങ്ങളെക്കുറിച്ചും ജനങ്ങളെ പരിശീലിപ്പിക്കുന്നതിനായി കേരളത്തിൽ പരിശീലന കേന്ദ്രങ്ങൾ ആരംഭിക്കും.
- പരിസ്ഥിതി സൗഹൃദവും തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതുമായ വ്യവസാ യങ്ങൾക്ക് വേഗത്തിലുള്ള അംഗീകാരങ്ങൾ ലഭ്യമാക്കും.
- കേരളത്തിന്റെ സവിശേഷ ഗുണങ്ങൾ കണക്കിലെടുത്ത് ചെറുകിട, ഇടത്തരം വ്യവസായങ്ങളിലും വ്യാവസായിക ക്ലസ്റ്ററുകളിലും ശ്രദ്ധ കേന്ദ്രീകരിക്കാൻ നടപടികൾ സ്വീകരിക്കും.
- വ്യാവസായിക പാർക്കുകളിൽ പ്രവർത്തിക്കുന്ന വ്യവസായങ്ങൾക്ക് വിപണി സാധ്യതകളെ അടിസ്ഥാനമാക്കി ഉൽപ്പന്നങ്ങൾ മാറ്റുന്നതിന് വേഗത്തിൽ അനുമതി നൽകാൻ നടപടികൾ സ്വീകരിക്കും.
- വ്യവസായങ്ങൾക്കുള്ള വായ്പകൾ വേഗത്തിൽ ലഭ്യമാക്കാൻ നടപടികൾ സ്വീകരിക്കും.
- വനിതാ സംരംഭകർക്ക് ഫാസ്റ്റ് ട്രാക്ക് ക്ലിയറൻസോടെ പ്രത്യേക വായ്പ ലഭ്യമാക്കാൻ നടപടികൾ സ്വീകരിക്കും.
- ഓട്ടോമേറ്റഡ് വ്യവസായങ്ങൾക്കായി വിദഗ്ധ തൊഴിലാളികളെ സൃഷ്ടിക്കുന്ന തിനുള്ള പരിശീലന കേന്ദ്രം സ്ഥാപിക്കും.
- വ്യവസായങ്ങൾക്ക് ആധുനിക ഉപകരണങ്ങൾ ലഭ്യമാക്കുന്നതിനുള്ള വ്യവസായ നവീകരണ പാക്കേജ് നടപ്പിലാക്കും.
- വ്യാപാര ക്ഷേമനിധിയിൽ അംഗങ്ങളായവർക്ക് പെൻഷൻ നൽകുവാനും, വ്യാപാ രി വ്യാവസായികളുടെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിനും കമേഴ്സ് വകുപ്പ് ശക്തിപ്പെടുത്തും.
- കേരളത്തിൽ സർക്കാർ, സർക്കാരിതര, കുടുംബശ്രീ സംരംഭങ്ങളുടെ ഗുണമേന്മ യുള്ള ഉല്പന്നങ്ങൾ നെറ്റ് വർക്ക് വ്യാപാര ശൃംഖലയിലൂടെ ലഭ്യമാക്കും. പൊ തു-സ്വകാര്യ പങ്കാളിത്തത്തോടെ കേരള നെറ്റ് വർക്ക് മാർക്കറ്റിംഗ് സംരംഭം ആരംഭിക്കും. ഇതിലൂടെ തിരിച്ചുവന്ന പ്രവാസികൾക്ക് ഉപജീവന മാർക്ഷത്തിനുള്ള തൊഴിൽ അവസരങ്ങൾ സൃഷ്ടിക്കും.
- പൊതുമേഖലയിലെ വ്യവസായങ്ങൾ ശക്തിപ്പെടുത്തും. നഷ്ടത്തിലായ വ്യവസാ യങ്ങളെ പുനരുദ്ധരിക്കാൻ നടപടി സ്വീകരിക്കും.

## 8. ഭരണനിർവ്വഹണം

- 100% സുതാര്യതയും തൊഴിലന്വേഷകരോടുള്ള പ്രതിബദ്ധതയും ഉറപ്പാക്കുന്നതിന് പിഎസ്സിയുടെ സമ്പൂർണ്ണ പരിഷ്കരണം നടപ്പിലാക്കാൻ നിയമം കൊണ്ടുവരും.
- പി.എസ്.സി. നിയമനങ്ങളിലെ ഒഴിവുകൾ റിപ്പോർട്ട് ചെയ്യുന്നതിനും അപ്പോയിന്റ് മെന്റ് ഉപദേശ മെമ്മോകൾ സൃഷ്ടിക്കുന്നതിനുമുള്ള ഓട്ടോമേറ്റഡ് സംവിധാനം നടപ്പിലാക്കും.
- ഒഴിവുകൾ യഥാസമയം റിപ്പോർട്ട് ചെയ്യുന്നതിൽ വീഴ്ച വരുത്തുന്ന വർക്കെതിരേയും, യോഗ്യതയുള്ളവരെ നിയമിക്കാൻ കാലതാമസം വരുത്തുന്ന വകുപ്പുകൾക്കെതിരേയും കർശന അച്ചടക്കനടപടി സ്വീകരിക്കുന്നതിനുള്ള നിയമം നടപ്പിലാക്കും.
- പി.എസ്.സിക്ക് വിട്ട നിയമങ്ങൾക്ക് സമയബന്ധിതമായി നടപ്പിലാക്കുന്നതിന് വേണ്ടിസ്പെഷ്യൽ റൂൾസ് തയ്യാറാക്കാനുള്ള നടപടികൾ സ്വീകരിക്കും.
- പി.എസ്.സി.യുടെ സേവനം താലൂക്ക് തലത്തിലേക്ക് കൂടി വ്യാപിപ്പിക്കുന്നതിന് നടപടി സ്വീകരിക്കും.
- എൽ.ഡി.എഫ് സർക്കാർനടത്തിയിട്ടുള്ള പിൻവാതിൽ നിയമനങ്ങളെല്ലാം പുനഃപരിശോധിക്കും.
- എല്ലാ പൗരന്മാർക്കും സർക്കാർ സേവനങ്ങൾ ഉറപ്പുവരുത്താൻ നിയമനിർമാണം നടത്തും.
- സംസ്ഥാനത്തെ പബ്ലിക് / പ്രൈവറ്റ് പ്രോജക്ടുകൾ സംബന്ധിച്ച എല്ലാ തർക്കങ്ങളും വേഗത്തിൽ പരിഹരിക്കുന്നതിന് അർദ്ധ ജുഡീഷ്യൽ സ്ഥാപനം സ്ഥാപിക്കും.
- സംസ്ഥാന തലസ്ഥാന മേഖല വികസനത്തിന് മേൽനോട്ടം വഹിക്കാനും 6 മാസത്തിലൊരിക്കൽ അവലോകനം നടത്താനും മുഖ്യമന്ത്രിയുടെ മേൽനോട്ടത്തിൽ തലസ്ഥാന മേഖല വികസന കൗൺസിൽ രൂപീകരിക്കും.
- പ്രാദേശിക അടിസ്ഥാന സൗകര്യ വികസനം ത്വരിതപ്പെടുത്തുന്നതിന് പ്രാദേശിക വികസന അതോറിറ്റി പുന:സ്ഥാപിക്കും.
- ഈസ് ഓഫ് ഡൂയിങ് ബിസിനസ്സ് സുഗമമാക്കാൻ 100 കോടിക്ക് മുകളിലുള്ള സ്വകാര്യ നിക്ഷേപം, സ്വകാര്യമേഖലയിലെ തൊഴിലവസരങ്ങൾ എന്നിവ മുഖ്യമന്ത്രി നേരിട്ട് നിരീക്ഷിക്കും.
- ശരിയായ ഗുണഭോക്താക്കൾക്ക് വേഗത്തിൽ സേവനങ്ങൾ നൽകാൻ സർക്കാരിനെ സഹായിക്കുന്നതിന് ലക്ഷ്യമിട്ടുള്ള സുരക്ഷിതമായ ഡാറ്റ നയം രൂപീകരിക്കും.
- പൊതുസേവനം ഒരു അവകാശമാക്കണം, പൊതുജനങ്ങൾക്ക് സർക്കാർ ഓഫീസുകളിൽ നിന്നും ലഭിക്കേണ്ട രേഖകൾ കാലതാമസം കൂടാതെ, സുതാര്യമായി, അഴിമതിയില്ലാത്ത ലഭ്യമാക്കാൻ നിയമം കൊണ്ടുവരും.

- സംസ്ഥാനത്തെ ജനങ്ങളുടെ ജീവിത നിലവാരം മെച്ചപ്പെടുത്തുന്നതിനും പാശ്ചാത്യരാജ്യങ്ങളുടെ മാതൃകയിൽ ഹാപ്പിനെസ്സ് ഇൻഡക്സ് സൂചിക വർദ്ധിപ്പിക്കുന്നതിനും ഹാപ്പിനെസ്സ് വകുപ്പ് രൂപീകരിക്കും.
- എല്ലാ സർക്കാർ കരാറുകളുടെയും രേഖകളുടെയും സുതാര്യത ഉറപ്പുവരുത്തുന്നതിന് ബ്ലോക്ക് ചെയിൻ, നിർമ്മിത ബുദ്ധി (ആർട്ടിഫിഷ്യൽ ഇന്റലിജൻസ്) പോലുള്ള സാങ്കേതികവിദ്യകൾ ഉപയോഗപ്പെടുത്തും.
- ഭരണത്തിന്റെ എല്ലാ തലങ്ങളിൽ നിന്നും അഴിമതി തുടച്ചുമാറ്റാൻ ശക്തമായ സംവിധാനം ഏർപ്പെടുത്തും.
- ഉദ്യോഗസ്ഥരെ നിരീക്ഷിക്കുന്നതിനും അവരുടെ പ്രകടനം വിലയിരുത്തുന്നതിനും, അവരുടെ സേവനങ്ങൾ ഉറപ്പാക്കുന്നതിനും സംവിധാനം ഏർപ്പെടുത്തും.
- സർക്കാരിന്റെ ധൂർത്തും, അനാവശ്യ ചെലവുകളും കുറയ്ക്കാൻ നടപടികൾ സ്വീകരിക്കും.
- സൈബർ തട്ടിപ്പും സൈബർ ഭീഷണിപ്പെടുത്തലും തടയുന്നതിനുള്ള ശക്തമായ നിയന്ത്രണങ്ങളും നിയമവും നടപ്പിലാക്കും.
- വ്യക്തികൾ അമിത പലിശ നിരക്കിൽ പണം നൽകുന്നത് തടയുന്നതിനുള്ള ശക്തമായ നിയന്ത്രണം കൊണ്ടുവരും.
- കേരളത്തിലെ ഐ.ടി. സ്ഥാപനങ്ങളുടെ പ്രവർത്തനങ്ങൾ സുഗമമാക്കുന്നതിന് കേരള ഐ.ടി. നിയമം നടപ്പിലാക്കും.
- എല്ലാ സർക്കാർ പദ്ധതികളുടെ വിശദാംശങ്ങൾ ഓൺലൈനിൽ ലഭ്യമാക്കും.
- സർക്കാർ നടപടികളിൽ വേഗത്തിൽ തീരുമാനമെടുക്കാൻ എല്ലാ താലൂക്ക് ഓഫീസുകളിൽ നിന്നും സെക്രട്ടേറിയറ്റുമായി ടെലി കോൺഫറൻസിംഗ് സൗകര്യം നടപ്പിലാക്കും.
- കടലാസുരഹിത ഭരണം ഘട്ടം ഘട്ടമായി നടപ്പാക്കും; ഫയലുകൾ ട്രാക്കു ചെയ്യുന്നതിനും കഴിയുന്നത്ര വേഗത്തിൽ ഫയലുകൾ തീർപ്പുകൽപ്പിക്കുന്നതിനും ഇലക്ട്രോണിക് നിരീക്ഷണ സംവിധാനം ഉപയോഗിച്ച് നടപ്പിലാക്കും.
- തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളിലെ മുൻ ജനപ്രതിനിധികൾക്ക് ആരോഗ്യ ഇൻഷുറൻസും, പെൻഷനും നടപ്പിലാക്കും.
- പാലക്കാട് ബി എം എം എൽ (ഭാരത് എർത്ത് മൂവേഴ്സ് ലിമിറ്റഡ്) കേരളത്തിന്റെ സ്വന്തം കോച്ച് ഫാക്ടറി എന്ന നിലയ്ക്ക് മാറ്റാനുള്ള നടപടികൾ സ്വീകരിക്കും. സ്വകാര്യവത്കരണത്തെ എതിർക്കും
- ഐക്യജനാധിപത്യമുന്നണി ലക്ഷ്യമിടുന്നത് സംശുദ്ധ ഭരണത്തിന് അനിവാര്യമായ സുതാര്യത ഭരണസംവിധാനത്തിൽ ഉറപ്പുവരുത്തും. ആ ലക്ഷ്യത്തെ മുൻനിർത്തി വിവരാവകാശ നിയമം, സേവനാവകാശ നിയമം എന്നീ നിയമങ്ങൾ ഫലപ്രദമായി നടപ്പാക്കും.

- മന്ത്രിസഭാ തീരുമാനങ്ങൾ വിവരാവകാശ നിയമപ്രകാരം ലഭ്യമാക്കുകയും സർക്കാർ ഔദ്യോഗിക വെബ്സൈറ്റിൽ യഥാസമയം പ്രസിദ്ധീകരിക്കുകയും ചെയ്യും.
- സാമൂഹ്യനീതി ഉറപ്പുവരുത്തുന്നതിന് ഭരണസംബന്ധമായ പൗരന്മാരുടെ പരാതികൾ അതാത് അധികാരികൾ കേൾക്കുന്നത് നിർബന്ധമാക്കിക്കൊണ്ടുള്ള നിയമ നിർമ്മാണം (Right to be Heard Act) നടപ്പാക്കും.
- അഴിമതി സർവ്വ തലത്തിലും ഇല്ലാതാക്കും. അതിന്റെ ഭാഗമായി ടമേലേ ഢശഴശ ഹമിരല ഇീാാശശൈീിരൂപീകരിക്കും. ഹൈക്കോടതി സിറ്റിങ് ജഡ്ജി ചെയർമാനായി സംശുദ്ധ സേവന പശ്ചാത്തലവും ഭരണകാര്യങ്ങളിൽ പ്രാഗൽഭ്യവും തെളിയിച്ചി ട്ടുമുള്ള മുതിർന്ന ഐ.എ.എസ്. ഉദ്യോഗസ്ഥനും ജില്ലാ ജഡ്ജിപദവിയിലുള്ള ജുഡീഷ്യൽ അംഗവും, ചേർന്ന മൂന്നംഗ വിജിലൻസ് കമ്മീഷനായിരിക്കും രൂപീകരിക്കുക. മുഖ്യമന്ത്രി, സ്പീക്കർ, പ്രതിപക്ഷ നേതാവ് എന്നിവർ ചേർന്നാണ് കമ്മീഷനെ നിശ്ചയിക്കുക.
- മന്ത്രിമാർക്കോ മറ്റു അധികാരികൾക്കോ എതിരെ ഉയരുന്ന അഴിമതി ആരോപണങ്ങളിൽ പ്രഥമദൃഷ്ട്യാ പരിശോധന നടത്തുന്നത് കമ്മീഷനായിരിക്കും. പരിശോധനയിൽ കഴമ്പുണ്ടെങ്കിൽ ഉചിതമായ തുടർനടപടികളും കമ്മീഷൻ സ്വീകരിക്കും.
- വെള്ളപ്പൊക്കം പോലുള്ള ദുരന്തത്തിന്റെ പശ്ചാത്തലത്തിൽ പഞ്ചായത്ത് തോറും ദുരന്തനിവാരണ സേന രൂപീകരിക്കും.
- പുഴയോരത്തും, കായലോരത്തും, കടലോരത്തും താമസിക്കുന്ന ജനങ്ങൾക്ക് പ്രകൃതിക്ഷോഭങ്ങളിൽ നിന്നും രക്ഷനേടുന്നതിനുള്ള പരിശീലനം നൽകുകയും, ഗ്രാമങ്ങൾതോറും അതിന് ആവശ്യമായ സംവിധാനങ്ങൾ ഒരുക്കും.
- ഡിസാസ്റ്റർ പ്രിപ്പെർഡിനൻസ് സൂചികയിൽ കേരളത്തെ ഇന്ത്യയിലെ ഏറ്റവും മികച്ച സംസ്ഥാനമാക്കും.
- സ്ക്കൂൾ കുട്ടികൾക്ക് നീന്തൽ പരിശീലനം നൽകും.

## 9. ടൂറിസം

- കോവിഡ് മൂലം തകർന്ന കേരളത്തിലെ വിനോദ സഞ്ചാര മേഖലയെ കൈപിടിച്ചുയർത്താൻ പ്രത്യേക പാക്കേജ് നടപ്പിലാക്കും.
- ടൂറിസം മേഖലയിലെ നിക്ഷേപകർ ലഭ്യമാക്കിയ വായ്പകളുടെ തിരിച്ചടവിനു സാവകാശം നൽകാനും , അവരുടെ സിബിൽ റേറ്റിംഗ് നഷ്ടപ്പെടാതിരിക്കാനുമുള്ള ഇടപെടലുകൾ നടത്തും.
- കോവിഡ് മൂലം അടഞ്ഞു കിടന്ന ടൂറിസം മേഖലയിലെ ജി എസ് ടി റിട്ടേൺ

സംബന്ധിച്ച പ്രശ്നങ്ങൾ പരിഹരിക്കാൻ ആവശ്യമുള്ള നടപടികൾ സ്വീകരിക്കും.

- സംസ്ഥാനത്തു ടൂറിസം ഗൈഡുകൾക്കായി പ്രത്യേക പരിശീലന പരിപാടികൾ ആരംഭിക്കും.
- ടൂറിസം സംരംഭങ്ങൾ ആരംഭിക്കുന്നതിനു കുറഞ്ഞ പലിശ നിരക്കിൽ വായ്പകൾ ലഭ്യമാക്കും.
- കേരളത്തിൽ ടൂറിസത്തെ ഒന്നാമത്തെ മുൻഗണന മേഖലയായി മാറ്റാനുള്ള നടപടികൾ സ്വീകരിക്കും; വ്യവസായങ്ങൾക്ക് നൽകുന്ന എല്ലാ ആനുകൂല്യങ്ങളും ടൂറിസം മേഖലയ്ക്കും ലഭ്യമാക്കാനുള്ള നടപടികൾ സ്വീകരിക്കും.
- കേരളത്തിൽ കമ്മ്യൂണിറ്റി ടൂറിസം പ്രോത്സാഹിപ്പിക്കലിനുള്ള നടപടികൾ സ്വീകരിക്കും.
- കേരളത്തിൽ അന്താരാഷ്ട്ര ഹെറിറ്റേജ് പാർക്ക് , കേരളം ഇന്റർനാഷണൽ സെന്റർ എന്നിവ സ്ഥാപിക്കും.
- കേരളത്തിൽ സാംസ്കാരിക ടൂറിസം ഹെറിറ്റേജ് സെന്ററുകളും, വില്ലജ് ടൂറിസം സെന്ററുകളും സ്ഥാപിക്കും.
- ഡൽഹിയിൽ കേരള കൺവെൻഷൻ സെന്ററുമായി ബന്ധപ്പെട്ട അന്താരാഷ്ട്ര കൺവെൻഷൻ സെന്റർ സ്ഥാപിക്കും.
- ടൂറിസം പ്രോത്സാഹിപ്പിക്കുന്നതിനായി ടൂർ ഡി ഫ്രാൻസ് മാതൃകയിൽ സൈക്ലിംഗ് മത്സരം കേരളത്തിൽ നടപ്പിലാക്കും.
- സ്പോർട്സ് ടൂറിസം മേഖലയിൽ ഫുട്ബാൾ, ബീച്ച് വോളീബോൾ, മൗണ്ടനീറിങ്, മാരത്തോണുകൾ, സൈക്കിൾ മാരത്തോണുകൾ, ഗോൾഫ് എന്നിവയ്ക്ക് പ്രോത്സാഹനം നൽകും .
- യുവാക്കളെ ആകർഷിക്കുന്നതിനായി സംസ്ഥാനത്ത് സാഹസിക ടൂറിസം ആരംഭിക്കും.
- പ്രധാന ടൂറിസം കേന്ദ്രങ്ങളിൽ സംയോജിത അനുഭവങ്ങൾ(കാഴ്ച കാണൽ, ഭക്ഷണം, ഷോപ്പിംഗ്) സൃഷ്ടിക്കാൻ വേണ്ട നടപടികൾ സ്വീകരിക്കും.
- സാഹസിക വിനോദങ്ങൾ, സീഫുഡ് റെസ്റ്റോറന്റുകൾ, ഷോപ്പിംഗ് ഏരിയകൾ എന്നിവ നിർമ്മിച്ച് കേരളത്തിലെ 20 ബീച്ചുകളെ കമ്മ്യൂണിറ്റി എന്റർടൈൻമെന്റ് ഏരിയകളാക്കി മാറ്റും.
- ഉൾനാടൻ വാട്ടർ ടൂറിസത്തിൽ പ്രത്യേക ശ്രദ്ധകേന്ദ്രീകരിക്കും.
- രാജ്യത്തും വിദേശത്തുമുള്ള പ്രധാന വിനോദസഞ്ചാര കേന്ദ്രങ്ങളുമായി മെച്ചപ്പെട്ട എയർ, റെയിൽ കണക്റ്റിവിറ്റി ഉറപ്പുവരുത്തും.
- കൃഷിക്കാരെയും അവരുടെ ഉൽപ്പന്നങ്ങളെയും പിന്തുണയ്ക്കുന്നതിനുള്ള ഫാം ടൂറിസം സർക്യൂട്ടുകൾ സ്ഥാപിക്കും.

- മത്സ്യത്തൊഴിലാളി സമൂഹങ്ങളെ പിന്തുണയ്ക്കുന്നതിനുള്ള മത്സ്യബന്ധന ടൂറിസം സർക്യൂട്ടുകൾ സ്ഥാപിക്കും.
- കേരളത്തിലെ വർഷം മുഴുവനുമുള്ള പ്രവർത്തനങ്ങൾ എടുത്തുകാണിക്കുന്ന ഡിജിറ്റൽ ടൂറിസം കലണ്ടർ പ്രസിദ്ധീകരിക്കും.
- യാത്രാനുഭവ ടൂറിസം പ്രോത്സാഹിപ്പിക്കാൻ നടപാതകൾ സൃഷ്ടിക്കും.
- വനിതാ ടൂറിസ്റ്റുകളെ ആകർഷിക്കുന്നതിന് സ്ത്രീ സുരക്ഷയ്ക്ക് പ്രാധാന്യം നൽകും.
- തോട്ടം മേഖലയിൽ എസ്റ്റേറ്റ് ടൂറിസം നടപ്പിലാക്കും.
- കേരളത്തിൽസുരക്ഷിതമായ ടെന്റ് ടൂറിസം പ്രോത്സാഹിപ്പിക്കുന്നതിനുള്ള നയം നടപ്പിലാക്കും.
- കേരളത്തിലെ 50 സുരക്ഷിത ടൂറിസം ക്യാമ്പ് ഗ്രൗണ്ടുകൾ സ്ഥാപിക്കും.
- സ്ത്രീ സൗഹൃദ ഹോട്ടലുകൾക്കും റിസോർട്ടുകൾക്കും ഇൻസെന്റീവ് നൽകും.
- വിനോദസഞ്ചാര കേന്ദ്രങ്ങളിലെ അംഗീകൃത കടകളിൽ നിന്ന് ഷോപ്പിംഗ് നടത്തുന്ന സഞ്ചാരികൾക്ക് സൗജന്യ ഷിപ്പിംഗ് സൗകര്യം ലഭ്യമാക്കും.
- വിനോദസഞ്ചാര കേന്ദ്രങ്ങളെ ബന്ധിപ്പിക്കുന്ന സൈക്ലിംഗ് ട്രാക്കുകൾ സൃഷ്ടിക്കും.
- പ്രധാന ടൂറിസ്റ്റ് കേന്ദ്രങ്ങൾ തമ്മിൽ ബന്ധിപ്പിക്കുന്ന പദ്ധതി രൂപീകരിക്കും.
- കേരളത്തിൽ ബസ് യാത്രചെയ്യുന്ന സഞ്ചാരികൾക്ക് ഹോപ്പ് ഓൺ / ഹോപ്പ് ഓഫ് പാസുകൾ ലഭ്യമാക്കും.
- കേരളത്തിലേക്ക് സഞ്ചാരികളെ ആകർഷിക്കാൻ വർഷം മുഴുവനും നീണ്ടുനിൽക്കുന്ന ചലച്ചിത്രമേളകൾ, സാഹിത്യോത്സവങ്ങൾ, കലോത്സവങ്ങൾ, സാഹസിക പരിപാടികൾ എന്നിവ നടപ്പിലാക്കും.
- ഉത്തരവാദിത്തവിനോദസഞ്ചാര പ്രവർത്തനങ്ങൾക്കായി കേരളത്തിൽ വനപാതകൾ, നെൽവയൽ പാതകൾ, നദീതട പാതകൾ , കായൽ പാതകൾ, പർവ്വത പാതകൾ എന്നിവ സൃഷ്ടിക്കും.
- സ്വയം സഹായ വനിതാ ഗ്രൂപ്പുകളുടെ സഹായത്തോടെ കേരള പാചകരീതിയിൽ ഊന്നിയുള്ള മികച്ച ഭക്ഷണശാലകൾ ആരംഭിക്കാൻ സർക്കാർ സഹായം ലഭ്യമാക്കും.
- എല്ലാ വിനോദസഞ്ചാര കേന്ദ്രങ്ങളിലും ന്യായമായ ചിലവിൽതാമസ സൗകര്യങ്ങൾ ഏർപ്പെടുത്തും.
- സന്ദർശകർക്കായി പരമ്പരാഗത രീതികൾ പ്രയോജനപ്പെടുത്തി വെൽനസ് സെന്ററുകൾ സജ്ജീകരിക്കുന്നതിനുള്ള പ്രത്യേക വായ്പകൾ അനുവദിക്കും.
- സ്വകാര്യ ആശുപത്രികളുമായി സഹകരിച്ച് ഒരു പ്രധാന മെഡിക്കൽ ടൂറിസം കേന്ദ്രമായി കേരളത്തെ വളർത്താനുള്ള പദ്ധതികൾ നടപ്പിലാക്കും.

- എല്ലാ മതവിഭാഗങ്ങൾക്കും തീർത്ഥാടന ടൂറിസം സർക്യൂട്ടുകൾ സ്ഥാപിക്കും.
- പ്ലാന്റേഷൻ മേഖലയിൽ ഗോൾഫ് ടൂറിസം ആരംഭിക്കും.
- എഴുത്തുകാർക്കുള്ള സങ്കേതങ്ങൾ അടക്കമുള്ള അക്കാദമിക് ടൂറിസം സംരംഭങ്ങൾ ആരംഭിക്കും .
- ട്രൈബൽ ടൂറിസം പ്രോത്സാഹിപ്പിക്കും.
- കേരളത്തിലെ നാടോടി ഗോത്രകലാപാരമ്പര്യം, ഉത്സവപെരുമകൾ, ഗ്രാമീണ ജീവിത നേർക്കാഴ്ചകൾ, വാസ്തുവിദ്യ പാരമ്പര്യം, ഗ്രാമീണ ജീവിത നേർക്കാഴ്ചകൾ എന്നിവ ഉൾപ്പെടുത്തി സാംസ്കാരിക ടൂറിസം.

## 10. പരമ്പരാഗത വ്യവസായം

- പരമ്പരാഗത വ്യവസായങ്ങൾക്ക് ഒരു പ്രത്യേക ഡയക്ടറേറ്റ് സ്ഥാപിക്കും.
- ആർട്ടിസാൻ സബ് പ്ലാൻ നടപ്പിലാക്കും
- സ്ത്രീ തൊഴിലാളികൾ കൂടുതലുള്ള വ്യവസായങ്ങളായ കശുവണ്ടി, കയർ, കൈത്തറി എന്നിവയ്ക്ക് പ്രത്യേക പദവി നൽകും.
- പരമ്പരാഗത വ്യവസായ തൊഴിലാളികൾക്ക് സുസ്ഥിരമായ വരുമാനം ഉറപ്പാക്കാൻ വേതന സഹായം നൽകും.
- പരമ്പരാഗത വ്യവസായമായ കയർ, കശുവണ്ടി എന്നിവയ്ക്ക് സംരക്ഷണം നൽകുകയും ഉത്പാദന പ്രക്രിയയിൽ വേണ്ട പരിഷ്കാരങ്ങൾ നടപ്പിലാക്കുകയും അവരുടെ ജീവിത നിലവാരം മെച്ചപ്പെടുത്താൻ മിനിമം കൂലി അടക്കമുള്ള നടപടികൾ സ്വീകരിക്കുകയും ചെയ്യും.
- കേരളത്തിലെ ഡയമണ്ട് കട്ടിംഗ്, മെറ്റൽ വ്യവസായങ്ങൾക്കുള്ള പുനരുജ്ജീവന പാക്കേജ് നടപ്പിലാക്കും.
- 100 വർഷം പിന്നിടുന്നഖാദി വ്യവസായത്തെ ഹെറിറ്റേജ് വ്യവസായമായി പ്രഖ്യാപിച്ച് സംരക്ഷിക്കുകയും ആവശ്യമായ ആനുകൂല്യങ്ങൾ ലഭ്യമാക്കുകയും ചെയ്യും
- കൈത്തറി, കരകൗശല വ്യവസായങ്ങൾക്ക് അവരുടെ ഉൽപ്പന്നങ്ങൾ ആഗോള തലത്തിൽ വിൽക്കാൻ ഡിജിറ്റൽ പ്ലാറ്റ്ഫോം സ്ഥാപിക്കും
- യന്ത്രസാമഗ്രികളും തൊഴിൽ സാഹചര്യങ്ങളും നവീകരിക്കാൻ കൈത്തറി വ്യവസായത്തിന് പ്രത്യേക പ്രോത്സാഹനം നൽകും.
- നാഥനില്ലാതെ പൂട്ടിക്കിടക്കുന്ന 10 കശുവണ്ടി ഫാക്ടറികൾ എങ്കിലും സർക്കാർ ഏറ്റെടുക്കും
- കളിപ്പാട്ട നിർമ്മാണം പോലുള്ള നവയുഗ കുടിൽ വ്യവസായങ്ങൾ ആരംഭിക്കുന്നതിന് സ്ത്രീകൾക്ക് പരിശീലന പദ്ധതികൾ നടപ്പിലാക്കും.

- പരമ്പരാഗത വ്യാവസായിക യന്ത്രങ്ങളും പ്രക്രിയകളും നവീകരിക്കുന്നതിനുള്ള പാക്കേജ് നടപ്പിലാക്കും.
- പരമ്പരാഗത വ്യവസായങ്ങൾക്കായുള്ള നൈപുണ്യ വികസനവും നൈപുണ്യ മെച്ചപ്പെടുത്തൽ കേന്ദ്രവും സ്ഥാപിക്കും.
- പരമ്പരാഗത വ്യാവസായിക വസ്തുക്കളുടെയും സേവനങ്ങളുടെയും വിൽപ്പനയും വിപണനവും ഡിജിറ്റലൈസ് ചെയ്യുന്നതിനുള്ള പാക്കേജ് നടപ്പിലാക്കും.
- പരമ്പരാഗതഉൽപ്പന്നങ്ങൾക്കുള്ള താങ്ങുവില നടപ്പിലാക്കും.
- പരമ്പരാഗത ഉൽപ്പന്നങ്ങൾക്കുള്ള ജിയോ ടാഗിംഗ് നടപ്പിലാക്കാൻ പിന്തുണ നൽകും.
- പരമ്പരാഗത വ്യവസായത്തെ ടൂറിസം സർക്യൂട്ടുകളുമായി ബന്ധിപ്പിക്കും.
- കൈകൊണ്ട് നിർമ്മിച്ച ഉൽപ്പന്നങ്ങൾ ആഗോള വിപണിയിൽ വിപണനം ചെയ്യാൻ സർക്കാർ സഹായം ലഭ്യമാക്കും.
- കയറ്റുമതി ചെയ്യുന്ന പരമ്പരാഗത വ്യാവസായിക ഉൽപ്പന്നങ്ങളുടെ മികച്ച ഗുണനിലവാരവും, പാക്കേജിംഗും ഉറപ്പാക്കുന്നതിന് സാമ്പത്തിക സഹായം ലഭ്യമാക്കും.
- പരമ്പരാഗത ഉൽപാദന അറിവ് സംരക്ഷിക്കുന്നതിനുള്ള ഡോക്യുമെന്റേഷൻ നടപടികൾ സ്വീകരിക്കും.
- നൂതന ഡിസൈനുകളും ഉൽപ്പന്നങ്ങളും സൃഷ്ടിക്കുന്നതിനുള്ള പിന്തുണ നൽകും.
- സംസ്ഥാനത്തെ പാരമ്പര്യ കലകളായി പൂരക്കളിയെ പരിപോഷിപ്പിക്കാൻ പ്രത്യേക പദ്ധതി നടപ്പിലാക്കും.
- സംസ്ഥാനത്ത് സർക്കാർ യു.പി. തലം വരെ നൽകിവരുന്ന ഖാദി യൂണിഫോം ഹൈസ്ക്കൂൾ വരെ നൽകാൻ നടപടികൾ സ്വീകരിക്കും.
- കൈത്തറി പോലുള്ള പരമ്പരാഗത വ്യവസായങ്ങൾ പ്രത്യേക സഹായങ്ങൾ ലഭ്യമാക്കാൻ കൈത്തറി ഗ്രാമം പദ്ധതി നടപ്പിലാക്കും.

## 11. അടിസ്ഥാന സൗകര്യ വികസനം

- തിരുവനന്തപുരം, കോഴിക്കോട് മെട്രോ / ലൈറ്റ് മെട്രോ റെയിൽ പദ്ധതി നടപ്പിലാക്കും.
- തിരുവനന്തപുരം മുതൽ കാസർഗോഡ് വരെ 6 വരി പാത സ്ഥാപിക്കും.
- മിതമായ നിരക്കിൽ സുഖപ്രദമായ യാത്രയ്ക്ക് ഉൾനാടൻ ജലമാർക്ഷങ്ങൾ ഉപയോഗപ്പെടുത്തിയുള്ള പദ്ധതി.
- ഫലപ്രദമായ മാലിന്യ നിർമ്മാർജ്ജന പരിഹാരം അടിയന്തര അടിസ്ഥാനത്തിൽ കേരളത്തിൽ നടപ്പാക്കാൻ നടപടികൾ സ്വീകരിക്കും.

- നഗരത്തിലെ ഗതാഗതം സുഗമമാക്കുന്നതിന് നഗരങ്ങളിലെ സംയോജിത ട്രാഫിക് മാനേജുമെന്റ് സംവിധാനം ഏർപ്പെടുത്തും.
- പുതിയ നിർമ്മാണ സാങ്കേതിക വിദ്യകൾ പ്രോത്സാഹിപ്പിക്കുന്നതിനായി ആധുനിക നിർമ്മാണ സാങ്കേതിക ഇൻസ്റ്റിറ്റ്യൂട്ട് രൂപീകരിക്കും.
- ഹരിത കെട്ടിടങ്ങൾക്കും,പരിസ്ഥിതി സൗഹൃദ നിർമ്മാണത്തിനും, ദീർഘകാല പ്രോത്സാഹനങ്ങൾ നൽകും.
- മോശം റോഡുകൾ, ചോർന്നൊലിക്കുന്ന പൈപ്പുകൾ, അപകടകരമായ കേബിളുകൾ /തുറന്ന മാൻഹോളുകൾ എന്നിവ റിപ്പോർട്ടുചെയ്യുന്നതിന് പൊതുജനങ്ങൾക്കായുള്ള സ്മാർട്ട്ഫോൺ ആപ്ലിക്കേഷൻ നിർമ്മിക്കും.
- എല്ലാ പുതിയ കെട്ടിടങ്ങൾക്കും സൗരോർജ്ജ സെല്ലുകളും, മഴവെള്ള സംഭരണവും നിഷ്കർഷിക്കും.
- മെച്ചപ്പെട്ട കണക്റ്റിവിറ്റി ഉപയോഗിച്ച് സംസ്ഥാനത്തെ 4 വിമാനത്താവളങ്ങളും ആഗോള നിലവാരത്തിലേക്ക് നവീകരിക്കുന്ന പദ്ധതി നടപ്പിലാക്കും.
- കൊച്ചി അന്താരാഷ്ട്ര വിമാനത്താവളത്തിന് ലീഡർ കെ.കരുണാകരന്റെ പേര് നൽകും.
- പരിയാരം മെഡിക്കൽ കോളേജിന് എം.വി.രാഘവന്റെ പേര് നൽകും.
- മേഖലയിലെ 12 വിമാനത്താവളങ്ങൾക്കിടയിൽ കൂടുതൽ ഹ്രസ്വ ദൂര യാത്രകൾ സുഗമമാക്കുന്നതിന് ഉഡാൻ പ്രോഗ്രാമിൽ ഉൾപ്പെടുത്താൻ കേന്ദ്ര സർക്കാരിനോട് അഭ്യർത്ഥിക്കും.
- കൊച്ചി മെട്രോ ഘട്ടം 2 വേഗത്തിൽ പൂർത്തിയാക്കും.
- സംസ്ഥാനത്ത് വീടുകളിൽ ടോയിലെറ്റ് സൗകര്യം ഇല്ലാത്തവർക്കും, ഉള്ളവ ഉപയോഗപ്രദമല്ലാത്തവർക്കും അഞ്ച് വർഷം കൊണ്ട് രണ്ട് ലക്ഷം ടോയ്ലെറ്റുകൾ നിർമ്മിക്കും. മത്സ്യതൊഴിലാളി മേഖലകളിൽ ഉള്ളവർക്ക് മുൻഗണന നൽകുന്നതായിരിക്കും.
- എല്ലാ പ്രധാന പട്ടണങ്ങളിലും ഷോപ്പിംഗ് ഏരിയകളിലും മൾട്ടി ലെവൽ പാർക്കിംഗ് സൗകര്യം ഏർപ്പെടുത്തും.
- എല്ലാ കോർപ്പറേഷനുകളിലും സീവറേജ് ഡിസ്പോസൽ സംവിധാനം നടപ്പിലാക്കും.
- എല്ലാ കോർപ്പറേഷനുകളിലും മുനിസിപ്പാലിറ്റികളിലും റീസൈക്ലിംഗ് പ്ലാന്റുകൾ സ്ഥാപിക്കും.
- റോഡുകളും നടപ്പാതകളും കാൽനടയാത്ര, ഭിന്നശേഷി സൗഹൃദമാക്കും.
- എല്ലാ പൊതു റോഡുകളിലും സ്മാർട്ട് സ്ട്രീറ്റ്ലൈറ്റുകൾ സ്ഥാപിക്കും.
- വൈദ്യുതി, ജല സ്മാർട്ട് മീറ്ററുകൾ ഘട്ടം ഘട്ടമായി നടപ്പിലാക്കും.

- ഊർജ്ജ ഉപയോഗം ക്രമപ്പെടുത്തുന്ന സ്മാർട്ട് കെട്ടിടങ്ങൾക്കും വീടുകൾക്കും എനർജി ക്രെഡിറ്റ് നൽകും.
- എല്ലാ കോർപ്പറേഷനുകളിലും മലിനജല പുനരുപയോഗ പ്ലാന്റുകൾ സ്ഥാപിക്കും.
- ആധുനിക സർവേ ടെക്നിക്കുകൾ ഉപയോഗപ്പെടുത്തി ഓരോ നിയോജകമണ്ഡലത്തിനും മാസ്റ്റർ പ്ലാൻ തയ്യാറാക്കും.
- ആർട്ടിഫിഷ്യൽ ഇന്റലിജൻസിന്റെ സഹായത്തോടെ ട്രാഫിക് മാനേജുമെന്റ് സംവിധാനം പരിഷ്കരിക്കും.
- ഓവർഹെഡ് കേബിളുകൾ ഘട്ടംഘട്ടമായി ഭൂഗർഭ കേബിളുകളാക്കിമാറ്റുന്ന പദ്ധതി നടപ്പിലാക്കും.
- എല്ലാ പഞ്ചായത്തുകളിലും മുനിസിപ്പാലിറ്റികളിലും കോർപ്പറേഷനുകളിലും സ്പോർട്സ് ടർഫുകളും കളിസ്ഥലവും സ്ഥാപിക്കാൻ നടപടികൾ സ്വീകരിക്കും.
- ഇലക്ട്രിക് ടാക്സികളും റിക്ഷകളും വാങ്ങുന്നവർക്ക് സബ്സിഡിയും വായ്പ സഹായം ലഭ്യമാക്കും.
- ഓരോ 50 കിലോമീറ്ററിലും കേരളത്തിലെ എല്ലാ പ്രധാന റോഡുകളിലും ഇലക്ട്രിക് വെഹിക്കിൾ ചാർജിംഗ് സ്റ്റേഷനുകൾ സ്ഥാപിക്കും.
- പുനരുപയോഗ ഊർജ്ജം ഉപയോഗപ്പെടുത്തി അടുത്ത 5 വർഷത്തിനുള്ളിൽ വൈദ്യുതി പ്രതിസന്ധി പരിഹരിക്കാൻ നടപടികൾ സ്വീകരിക്കും.
- എല്ലാ പൊതു സ്ഥലങ്ങളിലും കുടിവെള്ള എ.ടി.എം. സ്ഥാപിക്കും.
- നഗരങ്ങളിൽ പണം മടക്കിനൽകുന്ന പ്ലാസ്റ്റിക് കുപ്പി ഡിസ്പോസൽ യന്ത്രങ്ങൾ സ്ഥാപിക്കും.
- എല്ലാ പൊതു സ്ഥലങ്ങളിലും സ്മാർട്ട് മാലിന്യ ബിന്നുകൾ സ്ഥാപിക്കും.
- ഭിന്നശേഷി സൗഹൃദ ബസ് സ്റ്റേഷനുകളും കാത്തിരിപ്പ് കേന്ദ്രങ്ങൾസ്ഥാപിക്കും.
- എല്ലാ വാർഡുകളിലും കുട്ടികൾക്കായുള്ള കളിസ്ഥലങ്ങളും, പാർക്കുകളും, പൂന്തോട്ടങ്ങളും നിർമ്മിക്കും.
- കേരളത്തിലെ എല്ലാ മുനിസിപ്പാലിറ്റികളിലേക്കും സുൽത്താൻ ബത്തേരി മോഡൽ ടൗൺ സൗന്ദര്യവൽക്കരണം വ്യാപിപ്പിക്കും.
- സുഗമമായ ജലപ്രവാഹം ഉറപ്പാക്കാൻ എല്ലാ കനാലുകൾ, നദികൾ, അണക്കെട്ടുകൾ, കായലുകൾ എന്നിവ യഥാസമയം വൃത്തിയാക്കാനുള്ള പദ്ധതികൾ നടപ്പിലാക്കും.
- പ്രാദേശികപങ്കാളിത്തത്തോടെ നഗരം, ജലാശയങ്ങൾ, ബീച്ച് വൃത്തിയാക്കൽ ഡ്രൈവുകൾ നടപ്പിലാക്കും.
- അഴിക്കൽ തുറമുഖം വികസനം യാഥാർഥ്യമാക്കും.

- മലബാറിൽ ഐ.ടി വികസനത്തിനായി ടെക്നോ പാർക്ക് മാതൃകയിൽ ഐ.ടി.പാർക്ക് നിർമ്മിക്കും.
- സംസ്ഥാനത്ത് റോബോട്ടിക്ക് പാർക്ക് സ്ഥാപിക്കും.

## 12. ഗതാഗതം

- പബ്ലിക് ട്രാൻസ്പോർട്ട് പോളിസി രൂപീകരിക്കും.
- അതിവേഗ കപ്പൽ ഗതാഗത പദ്ധതി യാഥാർഥ്യമാക്കും.
- ലാസ്റ്റ്മൈൽ കണക്ടിവിറ്റി ഉറപ്പുവരുത്തുവാൻ പദ്ധതികൾ ആവിഷ്ക്കരിക്കും.
- ഇന്റഗ്രേറ്റഡ് ട്രാൻസ്പോർട്ട് ഫെയർ സിസ്റ്റം/ട്രാവൽ കാർഡുകൾ നടപ്പിലാക്കും.
- പബ്ലിക് ബസ്സുകൾ, ഓട്ടോ, ടാക്സി എന്നിവയ്ക്ക് ഉപയോഗിക്കുവാൻ സാധിക്കുന്ന തരത്തിൽ ഇർഡുകൾ നടപ്പിലാക്കും. ഇത് സംസ്ഥാനത്തിന്റെ ടൂറിസം വികസനത്തിന് ഉപയോഗപ്രദമായിരിക്കും.
- സംസ്ഥാനത്ത് വായൂ ഗതാഗതം പ്രോത്സാഹിപ്പിക്കുവാൻ എയർസ്ട്രിപ്പ്, ഹെലിഡ്രോം, ഹെലിപോർട്ട് മുതലായവ നിർമ്മിക്കും.

## 13. വൈദ്യുതി

- എല്ലാ വൈദ്യുതി ഉപഭോക്താക്കൾക്കും ഓരോ ബില്ലിംഗ് സൈക്കിളിലിലും 100 യൂണിറ്റ് വൈദ്യുതി സൗജന്യമായി നൽകും.
- സോളാർ എനർജി, വിൻഡ് എനർജി എന്നീ മാർക്ഷങ്ങളിൽ വൈദ്യുതി ഉത്പാദനം ഉയർത്തി സംസ്ഥാനത്തെ വൈദ്യുതി ഉത്പാദനത്തിൽ സ്വയം പര്യാപ്ത കൈവരിക്കും.
- ആഭ്യന്തര വൈദ്യുതി ഉത്പാദനം 4000 MW ( പാരമ്പര്യേതര വൈദ്യുതോത്പാദനം ഉൾപ്പെടെ) ആയി വർദ്ധിപ്പിക്കും.
- സോളാർ വൈദ്യുതോത്പാദനം നിലവിലെ 250 MW ൽ നിന്നും 2000 MWആയി ഉയർത്തും.
- വൈദ്യുതി വിതരണ മേഖലയിൽ അണ്ടർ ഗ്രൗണ്ട് കേബിളുകളും(UG CABLE) ഏരിയൽ ബഞ്ച്ഡ് കേബിളുകളും (ABC) ഉപയോഗിച്ചുള്ള വൈദ്യുതി വിതരണം വ്യാപകമാക്കും..

## 14. ആരോഗ്യം

- കോവിഡ് കാരണം മരണമടഞ്ഞ പ്രവാസികൾ ഉൾപ്പടെയുള്ള അർഹരായ വ്യക്തികൾക്ക് ധനസഹായം ലഭ്യമാക്കും.
- പുതിയ പൊതുജനാരോഗ്യ നയം രൂപീകരിക്കും.

- സാർവ്വത്രിക ആരോഗ്യ ഇൻഷുറൻസ്ഉറപ്പാക്കും.
- ടെക്നോളജി സഹായത്തോടെ ആരോഗ്യ മേഖലയിൽ ഡിജിറ്റൽ ഹെൽത്ത് പ്ലാറ്റ്ഫോം സ്ഥാപിക്കും.
- വിഷാംശമുള്ള പച്ചക്കറികളും പഴങ്ങളും മായം ചേർന്ന ഭക്ഷ്യവസ്തുക്കളും ഉപയോഗിക്കുന്നതിന്റെ ഫലമായിട്ടുള്ള ആരോഗ്യ തകർച്ചയും. രാസപദാർത്ഥങ്ങൾ ചേർന്ന മത്സ്യവും മാംസവും ഉപയോഗിക്കുന്നതിന്റെ ഫലമായി ഉണ്ടാകുന്ന ആരോഗ്യപ്രശ്നങ്ങളും പൊതുജനാരോഗ്യത്തെ പ്രതികൂലമായി ബാധിക്കുന്ന ഘടകങ്ങളാണ്. ഇതിൽനിന്നെല്ലാം ജനങ്ങളെ രക്ഷിക്കുന്നതിനും രോഗപ്രതിരോധ പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുന്നതിനും കഴിയുന്ന രീതിയിൽ ഒരു ജനകീയ ആരോഗ്യ നയത്തിന് രൂപം നൽകും.
- രോഗ പ്രതിരോധ പ്രവർത്തനങ്ങളെ മുൻനിർത്തി സ്കൂൾ - കോളേജ് - സർവ്വകലാശാലാ വിദ്യാർത്ഥികൾക്കായി സമഗ്രമായ 'സ്റ്റുഡൻറ് ഹെൽത്ത് പ്രോഗ്രാം' നടപ്പാക്കും. ഇതുമായി ബന്ധപ്പെട്ടുള്ള പരിശോധനയുടെ ഫലമായിട്ടുള്ള തുടർചികിത്സ പൂർണ്ണമായും സൗജന്യമാക്കും.
- ഉൾപ്രദേശങ്ങളിൽ അടക്കം ആരോഗ്യ സംരക്ഷണം ലഭ്യമാക്കാൻ ടെലിമെഡിസിൻ സൗകര്യം വിപുലപ്പെടുത്തും.
- എല്ലാ താലൂക്ക് ആശുപത്രിയിലും ടെലിമെഡിസിൻ സൗകര്യങ്ങൾ ഏർപ്പെടുത്തും.
- റീമോർട്ട് സെൻസിംഗ് സാധ്യതകളെ പ്രയോജനപ്പെടുത്തി വിദൂര കൺസൾട്ടിംഗ് സമ്പ്രദായം ആർസിസിയിൽ നടപ്പിലാക്കും
- എല്ലാ ജില്ലയിലും കാൻസർ കെയർ യൂണിറ്റുകൾ സ്ഥാപിക്കും.
- കേരളത്തിൽ മൊബൈൽ കീമോതെറാപ്പി യൂണിറ്റുകൾ സ്ഥാപിക്കും.
- അത്യാധുനിക സ്ക്രീനിംഗിലൂടെയും, എ.ഐ പവർഡ് സൊല്യൂഷനു കളിലൂടെയും (നിർമ്മിത ബുദ്ധി) രോഗനിർണയം നടത്താനുള്ള പദ്ധതികൾ ആരംഭിക്കും.
- എല്ലാ പി.എച്ച്.സികളിലും ഡയാലിസിസ് യൂണിറ്റുകൾ ആരംഭിക്കും.
- ആഗോള നിലവാരമുള്ള സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രികൾ ആരംഭിക്കും.
- എല്ലാ ജില്ലാ ആശുപത്രിയിലും മുലപ്പാൽ ബാങ്ക് ആരംഭിക്കും.
- എല്ലാ ജില്ലകളിലെയും അത്യാധുനിക ട്രോമ കെയർ യൂണിറ്റുകൾ ആരംഭിക്കും.
- അന്താരാഷ്ട്ര നിലവാരത്തിലുള്ള വൈറോളജി ആൻഡ് എപ്പിഡെമോളജി റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് കേരളത്തിൽ സ്ഥാപിക്കും.
- ഹെൽത്ത് കെയർ സ്റ്റാർട്ടപ്പുകൾക്കായി ടെക്നോളജി പാർക്ക് നിർമ്മിക്കും
- മെഡിക്കൽ കോളേജുകളെ പ്രത്യേക സ്പെഷ്യലൈസേഷനിൽ മികവിന്റെ കേന്ദ്രമാക്കി മാറ്റുന്ന പദ്ധതികൾ നടപ്പിലാക്കും
- കേരളത്തിൽ ലോകോത്തര കാൻസർ പരിചരണ കേന്ദ്രങ്ങൾ സ്ഥാപിക്കും

- മാനസികാരോഗ്യത്തിൽ കൂടുതൽ ശ്രദ്ധ കേന്ദ്രീകരിച്ചുകൊണ്ടുള്ള പദ്ധതികൾ നടപ്പിലാക്കും.
- കേരളത്തിലെ സ്പോർട്സ് മെഡിസിൻ സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രികൾ സ്ഥാപിക്കും.
- ആശുപത്രികളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലും പരിശീലനം ലഭിച്ച മാനസികാരോഗ്യ കൗൺസിലർമാരെ നിയമിക്കും.
- സംസ്ഥാനത്തു പുതിയ ആയുർവേദ യൂണിവേഴ്സിറ്റി സ്ഥാപിക്കും.
- പാരാപ്ലജിക് കുട്ടികൾക്കായി നന്നായി പരിശീലനം ലഭിച്ച സ്റ്റാഫുകളുള്ള ശാരീരിക പുനരധിവാസ കേന്ദ്രങ്ങൾ സ്ഥാപിക്കും.
- മുതിർന്ന പൗരന്മാർക്കും വൈകല്യമുള്ളവർക്കും ആരോഗ്യ കേന്ദ്രത്തിലേക്ക് യാത്ര ചെയ്യാതെതന്നെ ചികിത്സ ലഭ്യമാക്കുന്ന ആരോഗ്യം വാതിൽപ്പടിയിൽ പദ്ധതി നടപ്പിലാക്കും.
- എല്ലാ താലൂക്കുകളിലും ജെറിയാട്രിക് കെയർ, പാലിയേറ്റീവ് കെയർ യൂണിറ്റുകൾ സ്ഥാപിക്കും.
- മൊബൈൽ ക്രയോ ശസ്ത്രക്രിയാ യൂണിറ്റുകൾ നടപ്പിലാക്കും.
- എല്ലാവർക്കും സൗജന്യ കോവിഡ് വാക്സിനേഷൻ നൽകും.
- സംസ്ഥാനത്ത് ക്യാൻസർ രോഗികളുടെ ക്രമാതീതമായ വർദ്ധനവിനെ കുറിച്ച് പഠിച്ച് പരിഹാരം നിർദ്ദേശിക്കുവാൻ ശാസ്ത്രജ്ഞരും, വൈദ്യശാസ്ത്ര വിദഗ്ധരും ഉൾപ്പെടുന്ന ഒരു ഉന്നതതല വിദഗ്ധ സമിതി രൂപീകരിക്കും
- നാട്ടുവൈദ്യം പാരമ്പര്യവൈദ്യം എന്നിവയെ പ്രോത്സാഹിപ്പിക്കുവാൻ പദ്ധതികൾ നടപ്പിലാക്കും.
- ക്യാൻസർ രോഗത്തിനുള്ള മരുന്നുകൾക്ക് നികുതി ഒഴിവാക്കുവാൻ നടപടികൾ സ്വീകരിക്കും.
- വയനാട്ടിലെ അരിവാൾ രോഗികൾക്ക് സഹായം നൽകും.
- ബ്ലോക്ക് തലത്തിൽ ഒരു കമ്മ്യൂണിറ്റി ഹെൽത്ത് സെന്റർ എന്ന രീതിയിൽ ആദ്യ ഘട്ടത്തിൽ സമഗ്ര സാമൂഹികാരോഗ്യ കേന്ദ്രമായി വികസിപ്പിക്കും.
- ഫാമിലി മെഡിസിനിൽ ബിരുദാനന്തര ബിരുദമുള്ളവരെ ഉപയോഗപ്പെടുത്തിയും, പബ്ലിക് ഹെൽത്ത് ബിരുദമുള്ളവരെ ഉപയോഗപ്പെടുത്തിയും സേവനങ്ങൾ ശാക്തീകരിക്കും.
- വിദ്യാർത്ഥികൾ, തൊഴിൽ രഹിതരായ യുവാക്കൾ ഉൾപ്പെടെ വലിയൊരു വിഭാഗം ആത്മഹത്യയിൽ അഭയം തേടുന്ന സാഹചര്യങ്ങൾ വർദ്ധിച്ചു വരുന്നത് പ്രതിരോധിക്കാനും മാനസികാരോഗ്യവും ആത്മവിശ്വാസവും അവർക്ക് ഉറപ്പു വരുത്തുന്നതിനുമായി മനോഹരമെന്റെ ജീവിതം'പദ്ധതി നടപ്പിലാക്കും.

- നഴ്സിംഗ് യൂണിവേഴ്സിറ്റി സ്ഥാപിക്കും.
- ഹെൽത്ത് ഇൻസ്പെക്ടർ ട്രെയിനിങ് പ്രോഗ്രാം പോലുള്ള പുതിയ കോഴ്സുകൾ കൊണ്ടുവരും.
- ആയുഷ് (ആയുർവേദം, യോഗ, യുനാനി, സിദ്ധ, ഹോമിയോ) ഡിപ്പാർട്ട്മെന്റ് ആരംഭിക്കും.
- പാരാ മെഡിക്കൽ കോഴ്സുകൾക്ക് പ്രോത്സാഹനം നൽകും.
- 1939 ലെ മദ്രാസ് പബ്ലിക് ഹെൽത്ത് ആക്ടും 1955 ലെ ട്രാവൻകൂർ കൊച്ചിൻ പബ്ലിക് ഹെൽത്ത് ആക്ടുമാണ് ഇന്നും കേരളത്തിൽ നിലനിൽക്കുന്നത്. പുതിയ സാഹചര്യത്തിൽ കാലഹരണപ്പെട്ട പല നിയമങ്ങളും പൊളിച്ചെഴുതി കേരളത്തിന് ഒരു ഏകീകൃത പബ്ലിക് ഹെൽത്ത് ആക്ട് കൊണ്ടു വരും.
- ഓരോ വീട്ടിലും ഒരോ ജീവൻ രക്ഷാ പ്രവർത്തകൻ ; സന്നദ്ധ സംഘടനകളുടെയും മെഡിക്കൽ പ്രൊഫഷണൽ സംഘടനകളുടെയും സഹകരണത്തോടെ ആരോഗ്യ വകുപ്പിന്റെ നേതൃത്വത്തിൽ ജീവൻ രക്ഷാ പ്രവർത്തനത്തിലും പ്രഥമ ശുശ്രൂഷയിലും ഒരു വീട്ടിലെ ഒരാൾക്കെങ്കിലും പരിശീലനം നൽകി സന്നദ്ധമാക്കും.
- സർക്കാർ ആശുപത്രികളിൽ കിഡ്നി, ലിവർ മാറ്റിവെക്കൽ ഉൾപ്പെടെയുള്ള അവയവ മാറ്റ ശസ്ത്രക്രിയ സൗകര്യം ഒരുക്കും .
- എല്ലാ ജില്ലാ / ജനറൽ ആശുപത്രികളോടനുബന്ധിച്ച് സൂപ്പർ സ്പെഷ്യലിറ്റി ചികിൽസ സൗകര്യം ലഭ്യമാക്കും.
- പബ്ലിക് ഹെൽത്ത് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിക്കുകയും പബ്ലിക് ഹെൽത്തിൽ കോഴ്സുകൾ ആരംഭിക്കുകയും ചെയ്യും.
- പാലിയേറ്റീവ് കെയർ സേവനങ്ങൾ കാലാനുസൃതമായ മാറ്റങ്ങൾ ഉൾക്കൊണ്ട് വിപുലപ്പെടുത്തും.
- പെയിൻ ആൻഡ് പാലിയേറ്റീവ് വികസിപ്പിക്കുകയും അവർക്ക് അർഹമായ സഹായം ലഭ്യമാക്കുകയും ചെയ്യും.
- കമ്മ്യൂണിറ്റി ഹെൽത്ത് സെന്ററുകൾ (സാമൂഹികാരോഗ്യ കേന്ദ്രങ്ങൾ) ശാക്തീകരിക്കും.

## 15. കോവിഡ് പാക്കേജ്

- കോവിഡ് കാരണം മരണമടഞ്ഞ അർഹരായ കുടുംബങ്ങൾക്ക് ധനസഹായം ലഭ്യമാക്കും.
- കോവിഡ് കാരണം തകർന്നുപോയ കുടുംബങ്ങൾ, വ്യവസായങ്ങൾ, തൊഴിലാളികൾ എന്നിവർക്ക് സഹായം ലഭ്യമാക്കാൻ കോവിഡ് ദുരന്ത നിവാരണ കമ്മീഷൻ രൂപീകരിക്കും.

- കോവിഡ് കാരണം തകർന്നടിഞ്ഞ കേരളത്തെ ഉത്തേജിപ്പിക്കാൻ സ്റ്റിമുലസ് പാക്കേജ് നടപ്പിലാക്കും. തൊഴിൽ രഹിതരായ ഒരു ലക്ഷം യുവതി യുവാക്കൾക്ക്(50:50) ഇരുചക്ര വാഹന സബ്സിഡി, ഓട്ടോ, ടാക്സി തൊഴിലാളികൾക്ക് ഒറ്റത്തവണ 5000 രൂപ ലഭ്യമാക്കും.
- കോവിഡ് കാരണം വിദ്യാഭ്യാസം മുടങ്ങിയ കുട്ടികൾക്ക് വിദ്യാഭ്യാസം പുനരാരംഭിക്കാൻ സഹായം ലഭ്യമാക്കും.
- കോവിഡ് ബാധിച്ച് വിദേശ രാജ്യങ്ങളിൽ മരണപ്പെടുന്ന അർഹരായപ്രവാസികളുടെ കുടുംബങ്ങൾക്ക് സർക്കാർ സഹായം ലഭ്യമാക്കും.
- കോവിഡ്പ്രതിരോധ പ്രവർത്തങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന ആരോഗ്യ പ്രവർത്തകർ, പോലീസ്, മറ്റു സർക്കാർ ഉദ്യോഗസ്ഥർക്ക് പ്രത്യേക ബോണസ് നൽകും.

## 16. ഭിന്നശേഷിക്കാർ

- രോഗികളായകടുത്ത വൈകല്യങ്ങളുള്ള (80%), കിടപ്പ് രോഗികളുടെയും ലോൺ എഴുതി തള്ളുവാനുള്ള നടപടികൾ സ്വീകരിക്കും.
- കടുത്ത വൈകല്യങ്ങളുള്ള ഭിന്നശേഷിക്കാരെ ന്യായ് പദ്ധതിയിൽ ഉൾപ്പെടുത്തും
- ഭിന്നശേഷിക്കാർക്ക് പെൻഷൻ ഏർപ്പെടുത്തുമ്പോൾ വാർഷിക വരുമാന പരിധി ഒഴിവാക്കും.
- പി.എസ്.സി.പരീക്ഷയിൽ ഭിന്നശേഷിക്കാർക്ക് നൽകിവരുന്ന ഗ്രേസ് മാർക്ക് പുനഃസ്ഥാപിക്കും.
- ഭിന്നശേഷിക്കാർക്ക് പ്രത്യേക മെഡിക്കൽ ഇൻഷുറൻസ്, ഭവന നിർമ്മാണ പദ്ധതി, ക്ഷേമനിധി ബോർഡ് എന്നിവ നടപ്പിലാക്കും.
- സർക്കാർ, കോർപറേഷൻ, ബോർഡുകളിൽ 4% ഭിന്നശേഷി സംവരണം (PWD Act 2016) ഏർപ്പെടുത്തും.
- പ്രധാനപ്പെട്ട എല്ലാ സർക്കാർ ഓഫീസുകളിലും ആശയവിനിമയത്തിന് വേണ്ടി ആംഗ്യഭാഷ പരിഭാഷകരെ നിയമിക്കും.
- അറുപതു ശതമാനത്തിനു മുകളിൽ വൈകല്യമുള്ള കിടപ്പു രോഗികൾക്ക് പെൻഷൻ നൽകുന്നതിനുള്ള നടപടി സ്വീകരിക്കും.

## 17. സ്റ്റാർട്ടപ്പുകൾ

- സ്റ്റാർട്ടപ്പ് ഡെസ്റ്റിനേഷനായി കേരളത്തെ മാറ്റിയെടുക്കും.
- സ്റ്റാർട്ടപ്പ് ആരംഭിക്കുന്നതിനായി കേരളത്തിലെ വനിതാ സംരംഭകർക്ക് പ്രത്യേക പിന്തുണ നൽകും.

- ഈസ് ഓഫ് സ്റ്റാർട്ടിങ് ബിസിനസ് മികച്ചതാക്കാനുള്ള നടപടികൾ സ്വീകരിക്കും
- വിദ്യാഭ്യാസ സ്ഥാപനങ്ങളുമായി സഹകരിച്ച് വിദ്യാർത്ഥികൾക്ക് നൈപുണ്യ വികസന ദൗത്യം നടപ്പിലാക്കും.
- കേരളത്തെക്കുറിച്ചുള്ള നിക്ഷേപകരുടെ ആശങ്കകൾ പരിഹരിക്കാനുള്ള നടപടികൾ സ്വീകരിക്കും.
- സർക്കാർ ധനസഹായമുള്ള പ്രോജക്ടുകളുടെ നടത്തിപ്പിനായി സ്റ്റാർട്ടപ്പുകൾക്ക് പ്രത്യേക പരിഗണന നൽകും.
- കേരള സ്റ്റാർട്ടപ്പുകളിലും സംരംഭങ്ങളിലും എൻ.ആർ.ഐ. നിക്ഷേപം പ്രോത്സാഹിപ്പിക്കുന്നതിന് പ്രൊഫഷണലുകളുടെ നേതൃത്വത്തിലുള്ള എൻ.ആർ.ഐ നിക്ഷേപ ഫണ്ട് രൂപീകരിക്കും.
- ഹെൽത്ത് സ്റ്റാർട്ടപ്പുകൾക്കും വെൽനസ് സ്റ്റാർട്ടപ്പുകൾക്കും പ്രത്യേക പിന്തുണ നൽകും.
- സ്റ്റാർട്ടപ്പുകൾക്കുള്ള ആവശ്യമായ എല്ലാ വിവരങ്ങളും പിന്തുണയും ലഭിക്കുന്നതിന് സ്റ്റാർട്ടപ്പുകൾക്കുള്ള സിംഗിൾ പോയിന്റ് ഓഫ് കോൺടാക്റ്റ് ഏർപ്പെടുത്തും.
- പ്രായോഗിക ബിസിനസ്സ് പ്ലാനുകളുള്ള സ്റ്റാർട്ടപ്പുകൾക്കായി വേഗത്തിലുള്ള വായ്പ ലഭ്യത ഉറപ്പാക്കും.
- ടൂറിസം, വെൽനസ്, ആയുർവേദം, സുഗന്ധവ്യഞ്ജനങ്ങൾ തുടങ്ങിയ മേഖലകളിലെ സ്റ്റാർട്ടപ്പുകളെ ഏകോപിച്ചുകൊണ്ടുള്ള പദ്ധതികൾ രൂപകൽപ്പന ചെയ്യും.
- സീഡ് ഗ്രാന്റ് പ്രക്രിയലളിതമാക്കാനുള്ള നടപടികൾ സ്വീകരിക്കും.
- ഒരു റിമോട്ട് വർക്ക് ലൊക്കേഷനായി കേരളത്തെ പ്രാപ്തമാക്കാനുള്ള നടപടികൾ സ്വീകരിക്കും.
- ഗ്രാമപ്രദേശങ്ങളിലെ സ്റ്റാർട്ടപ്പുകളെ പിന്തുണയ്ക്കാൻ കേരളത്തിലുടനീളം ബ്രോഡ് ബാൻഡ് കണക്റ്റിവിറ്റി ശക്തിപ്പെടുത്തും.
- തെരുവ് കച്ചവടക്കാർ മുതൽ കർഷകർ വരെ - കേരളത്തിലെ വിവിധ ബിസിനസുകളുടെ ഡിജിറ്റൈസേഷൻ പ്രാപ്തമാക്കുന്നതിനുള്ള ഒരു പ്ലാറ്റ്ഫോം സൃഷ്ടിക്കാനും സർക്കാരിന്റെ ഡിജിറ്റൽ ആവശ്യകതകൾ പരിഹരിക്കുന്നതിന് സ്റ്റാർട്ടപ്പുകളെ പങ്കാളികളാക്കും.
- സംസ്ഥാനത്തെ നിർദ്ധനരായവരുടെ ജീവിത നിലവാരം മെച്ചപ്പെടുത്താൻ സ്റ്റാർട്ടപ്പ് ഇക്കോ സിസ്റ്റം പ്രയോജനപ്പെടുത്തും.
- കമ്മ്യൂണിറ്റികളുടെ കൂട്ടായ ക്ഷേമത്തിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്ന സോഷ്യൽ സ്റ്റാർട്ടപ്പുകളെ പ്രോത്സാഹിപ്പിക്കും.
- അഗ്രി സ്റ്റാർട്ടപ്പുകളും, മറൈൻ സ്റ്റാർട്ടപ്പുകളും പ്രോത്സാഹിപ്പിക്കും.

## 18. വിവരസാങ്കേതികത

- ഗ്ലോബൽ ടാലന്റ് പൂൾ സൃഷ്ടിക്കുന്നതിനായി കേരളത്തിലെ എല്ലാ വിദ്യാഭ്യാസ സ്ഥാപനങ്ങളിലും ഭാവി നൈപുണ്യ വികസന പരിപാടികൾ ആരംഭിക്കും.
- ആഗോള ഐടി ഉൽപ്പന്നങ്ങളെയും സേവന കമ്പനികളെയും കേരളത്തിൽ ആരംഭിക്കാൻ പ്രോത്സാഹിപ്പിക്കുന്നതിന് പ്രത്യേക നടപടികൾ സ്വീകരിക്കും.
- ബിരുദ വിദ്യാർത്ഥികൾ ആവശ്യാനുസരണം കഴിവുകൾ നേടുന്നുവെന്ന് ഉറപ്പാക്കുന്നതിന് ഐ ടി കമ്പനികളുമായി സംയോജിപ്പിച്ചു കൊണ്ട് വ്യവസായ കണക്റ്റ് ഉണ്ടാക്കും.
- എല്ലാ പ്രമുഖ കോളേജുകളിലും ബിസിനസ് ഇൻകുബേറ്ററുകൾ സ്ഥാപിക്കാൻ സർക്കാർ പിന്തുണ നൽകും.
- വിദൂര ജോലി സുഗമമാക്കുന്നതിന് കേരളത്തിലുടനീളം അതിവേഗ ബ്രോഡ്ബാൻഡ് കണക്റ്റിവിറ്റി നടപ്പിലാക്കും.
- ഡിജിറ്റൽ യൂണിവേഴ്സിറ്റിയും എപിജെ അബ്ദുൾ കലാം ടെക്നിക്കൽ യൂണിവേഴ്സിറ്റിയും വളർന്നുവരുന്ന സാങ്കേതികവിദ്യകളിലെ ജോലി ചെയ്യുന്ന പ്രൊഫഷണലുകൾക്ക് പാർട്ട് ടൈം കോഴ്സുകൾ നടപ്പിലാക്കും.
- ക്ലൗഡ് സാങ്കേതികവിദ്യകൾ, ഡിജിറ്റൽ, സൈബർ സുരക്ഷ, ആർട്ടിഫിഷ്യൽ ഇന്റലിജൻസ്, റോബോട്ടിക്സ്, ബിഗ് ഡാറ്റ, ഡാറ്റാ സയൻസ്, ഡാറ്റാ സെന്റർ മാനേജുമെന്റ്, ഡിജിറ്റൽ ആർട്ട്, ബ്ലോക്ക്ചെയിൻ സാങ്കേതികവിദ്യകളിൽ കഴിവുകൾ വികസിപ്പിക്കുന്നതിന് കേരളം ഊന്നൽ നൽകും.
- കേരളത്തിൽ ഉടൻ ആരംഭിക്കാൻ കമ്പനികളെ സഹായിക്കുന്നതിന് സ്വകാര്യ മേഖലയിൽ കോ വർക്കിംഗ് സ്പേസുകളും പോഡുകളും സൃഷ്ടിക്കും.
- രാജ്യത്തെ മറ്റ് ഐടി ഹബുകൾ തമ്മിലുള്ള മികച്ച എയർ കണക്റ്റിവിറ്റി ഉറപ്പു വരുത്താനുള്ള നടപടികൾ സ്വീകരിക്കും.
- ഐടി സ്ഥാപനങ്ങളുടെ പ്രവർത്തനം സുഗമമാക്കുന്നതിന് കേരളത്തിൽ പുതിയ ഐടി നിയമം കൊണ്ടുവരും.
- ടെക്നോപാർക്ക്, ഇൻഫോപാർക്ക് കമ്പനികളിൽ 100% വളർച്ച കൈവരിക്കാനുള്ള നടപടികൾ സ്വീകരിക്കും.
- കേരളത്തിലെ ഐ ടി പാർക്കുകളിൽ 50 ദശലക്ഷം യുഎസ് ഡോളർ വരുമാനമുള്ള 50 കമ്പനികൾ സൃഷ്ടിക്കാൻ നടപടികൾ സ്വീകരിക്കും.
- 2025 ഓടെ കേരളത്തിലെ ഐടി പാർക്കുകളിൽ1,50,000 വ്യക്തികൾക്ക് നേരിട്ടുള്ള തൊഴിൽ സൃഷ്ടിക്കാനുള്ള നടപടികൾ സ്വീകരിക്കും.
- ടെക്നോപാർക്കിനെ ഇന്ത്യയുടെ ഒന്നാം നമ്പർ സ്റ്റാർട്ടപ്പ് ഇക്കോസിസ്റ്റമാക്കി മാറ്റാനുള്ള നടപടികൾ സ്വീകരിക്കും.

- ടെക്നോപാർക്ക്, ഇൻഫോപാർക്ക് കമ്പനികളിൽ നിന്നും പേറ്റന്റു നേടാൻ പ്രാപ്തിയുള്ള കമ്പനികളെ കണ്ടെത്തുകയും പിന്തുണ നൽകുകയും ചെയ്യും.
- തിരുവനന്തപുരം, കൊച്ചി, കോഴിക്കോട് എന്നിവയുൾപ്പെടെയുള്ള പ്രധാന നഗരങ്ങളിലേക്ക് അന്താരാഷ്ട്ര കമ്പനികളെ ആകർഷിക്കുന്നതിന് വേണ്ട അടിസ്ഥാന സൗകര്യങ്ങൾ വർദ്ധിപ്പിക്കും.
- ഐടി പാർക്കിൽ സൗരോർജ്ജത്തിന്റെ ഉപയോഗം വർദ്ധിപ്പിക്കാൻ പ്രോത്സാഹനം നൽകും.
- എറണാകുളം ആമ്പലൂരിൽ ഇലക്ട്രോണിക്സ് ഹാർഡ് വെയർ പാർക്ക് യാഥാർഥ്യമാക്കും.

## 19. പരിസ്ഥിതി

- ഇന്ത്യയിൽ ഏറ്റവും ഗുണമേന്മയുള്ള വായു ലഭ്യമാകുന്ന നഗരങ്ങളാക്കി കേരളത്തിലെ നഗരങ്ങളെ മാറ്റാനുള്ള പദ്ധതികൾ രൂപീകരിക്കും.
- എല്ലാവർക്കും ശുദ്ധജലം ഉറപ്പാക്കുന്നതിനുള്ള പദ്ധതികൾ നടപ്പിലാക്കും .
- കേരളത്തിലുടനീളം സാങ്കേതികവിദ്യയുടെ സഹായത്തോടെ വായു, ജല ഗുണനിലവാര നിരീക്ഷണ സംവിധാനങ്ങൾ ഏർപ്പെടുത്തും.
- കേരളത്തിലെ വിദ്യാലയങ്ങളിൽ ദുരന്ത നിവാരണ വിദ്യാഭാസവും ദുരന്ത നിവാരണ പരിശീലനവും നൽകും.
- ദുരന്ത സാധ്യത വിലയിരുത്തുന്നതിലും നിരീക്ഷണത്തിനും അലെർട്ടുകൾ മുൻകൂട്ടി നൽകുന്നതിനുമുള്ള സംവിധാനം ഏർപ്പെടുത്തും.
- ചെറു വനങ്ങൾ സൃഷ്ടിച്ച് പട്ടണങ്ങളിൽ ഹരിത കവർ മെച്ചപ്പെടുത്തുന്നതിനുള്ള നടപടികൾ സ്വീകരിക്കും.
- കേരളത്തിലെ വന അതിർത്തി ഗ്രാമങ്ങളിൽ മനുഷ്യ–മൃഗ സംഘർഷം ഒഴിവാക്കാൻ നടപടികൾ സ്വീകരിക്കും.
- പരിസ്ഥിതി സൗഹൃദ നിർമാണം പ്രോത്സാഹിപ്പിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കും.
- വനഭൂമികൾ കൈയേറ്റം ചെയ്യുന്നത് തടയുന്നതിനുള്ള അത്യാധുനിക ഭൂമി സർവ്വേ സംവിധാനം ഏർപ്പെടുത്തും.
- ഭൂമിയുടെ ഫലഭൂയിഷ്ഠത പുനഃസ്ഥാപിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കും.
- അണക്കെട്ടുകൾ, നദികൾ, കനാലുകൾ, കായലുകൾ എന്നിവയിൽനിന്നുംമാലിന്യംനീക്കം ചെയ്യുന്നതിനുള്ള പ്രത്യേക പാക്കേജ് നടപ്പിലാക്കും.
- വ്യാവസായിക സ്ഥാപനങ്ങൾ സൃഷ്ടിക്കുന്നജലാശയ മലിനീകരണം തടയുന്നതിനുള്ള നടപടികൾ സ്വീകരിക്കും.

- പാരിസ്ഥിതിക ആഘാതം കുറയ്ക്കുന്ന ഊർജ്ജ ഉൽപാദനം ആരംഭിക്കുന്നതിനുള്ള നടപടികൾ ആരംഭിക്കും.
- കുറഞ്ഞ പരിസ്ഥിതി ആഘാതം ഉറപ്പാക്കുന്നതിന് ഭൂവിനിയോഗ നയ പരിഷ് കാരങ്ങൾ നടപ്പിലാക്കും.
- സംസ്ഥാനത്ത് മഴവെള്ള സംഭരണവും, ബോട്ടിലിംഗ് യൂണിറ്റുകളും നടപ്പിലാക്കും.
- മണലിന്റെ ഉപയോഗം കുറയ്ക്കാനായി പുറം ചുമർ തേക്കാത്ത കെട്ടിടങ്ങൾക്ക് നികുതി ഇളവ് നൽകും.

## 20. കല, സാംസ്ക്കാരികം

- സംസ്ഥാനത്തെ പ്ലാൻ ഫണ്ടിന്റെ ഒരു ശതമാനം കല, സാംസ്ക്കാരിക രംഗത്തിന്റെ ഉന്നമനത്തിനായി നീക്കിവയ്ക്കും.
- സംസ്ഥാനത്തിന്റെ സമ്പന്നമായ കലാ പൈതൃകം പ്രോത്സാഹിപ്പിക്കുന്നതിന് ഡിജിറ്റൽ ക്രിയേറ്റീവ് വ്യവസായം ആരംഭിക്കും.
- ഡിജിറ്റൽ ആർട്ട് പ്രൊഫഷണലുകൾക്കുള്ള നൈപുണ്യ വികസന വേദി ആരംഭിക്കും.
- കേരള കലയിലേക്ക് യുവതലമുറയെയും സന്ദർശകരെയും ആകർഷിക്കുന്നതിനായി സംസ്ഥാനത്തെ ഡിജിറ്റൽ ആർട്ട് മ്യൂസിയങ്ങൾ സ്ഥാപിക്കും.
- കേരളത്തിലെ പരമ്പരാഗത ജീവിതം, ചരിത്രം, കല, സംസ്കാരം എന്നിവ പ്രതിഫലിപ്പിക്കുന്നതിനായി കേരളത്തിൽ ലിവിംഗ് മ്യൂസിയം സ്ഥാപിക്കും.
- ചരിത്രത്തിന്റെയും കലാരൂപങ്ങളുടെയും ഡിജിറ്റൽ ആർക്കൈവിംഗ് നടപ്പിലാക്കും.
- മലബാർ ദേവസ്വം ബോർഡ് ജീവനക്കാരുടെ പ്രശ്നങ്ങൾ പരിഹരിക്കാനും,മലബാർ ദേവസ്വംജീവനക്കാർക്ക് വേണ്ടി ഇതര ദേവസ്വം ബോർഡുകളെ പോലെ ചട്ടങ്ങൾ നിർമ്മിക്കും.
- പരമ്പരാഗത കൃഷി രീതികളുടേയും, പൈതൃക അറിവുകളുടെയും സംരക്ഷണം . പൈതൃക ഗ്രാമങ്ങളിൽ സംരക്ഷിക്കും. നാട്ടറിവും കാട്ടറിവും ജനങ്ങളിൽ എത്തിക്കുവാൻ നടപടി സ്വീകരിക്കും.
- ആചാരസ്ഥാനികളെ ആദരിക്കുവാനും, അവർക്ക് ആനുകൂല്യങ്ങൾ ലഭ്യമാക്കുവാനും നടപടികൾ സ്വീകരിക്കും.
- ലൈബ്രറി കൗൺസിലിന്റെ കീഴിലുള്ള ലൈബ്രേറിയന്മാരുടെ അലവൻസ് വർദ്ധിപ്പിക്കുവാൻ നടപടികൾ സ്വീകരിക്കും.
- ഗ്രാമീണ വായനശാലകളിലെ പ്രവർത്തനം മെച്ചപ്പെടുത്തുവാൻ അവർക്കുള്ള ഗ്രാന്റ് വർദ്ധിപ്പിക്കും.
- കലാ പരിശീലനത്തിന് പ്രത്യേക പദ്ധതി.

- കേരളത്തിന്റെ അമൂല്യ സാംസ്കാരിക പാരമ്പര്യം സംരക്ഷണം - നാട്ടറിവ്, ഗോത്രസംസ്കൃതി  എന്നിവ സംരക്ഷിക്കാൻ നടപടികൾ സ്വീകരിക്കും.
- 'ശ്രേഷ്ഠ കലാകാരനൊപ്പം ഒരു ദിനം പരിപാടി  നടപ്പിലാക്കും.
- അറുപതു വയസ്സ് കഴിഞ്ഞ കലാ സാംസ്കാരിക പ്രവർത്തകർക്ക് പെൻഷൻ, ആരോഗ്യ ഇൻഷുറൻസ് എന്നിവ നടപ്പിലാക്കും.
- മരം നട്ടുവളർത്തുന്നത്തിലൂടെ മാർക്ക് വാങ്ങൽ : ഒരു വിദ്യാർത്ഥി ഒന്നു മുതൽ ഹയർ സെക്കന്ററി വരെ നട്ടുവളർത്തിയ മരങ്ങളുടെ അടിസ്ഥാനത്തിൽ വെയ്റ്റേജ് മാർക്ക്.
- ഓരോ ജില്ലകളുടെയും പൈതൃകവും, വൈവിധ്യങ്ങളും പ്രദർശിപ്പിക്കുന്ന ഹെറിറ്റേജ് കേന്ദ്രങ്ങൾ നിർമിക്കും
- ഐ എഫ് എഫ് കെയ്ക്കായി ഒരു ഫിലിം ഫെസ്റ്റിവൽ കോംപ്ലക്സ് സ്ഥാപിക്കും.
- സന്ദർശകർക്കായി ആഴത്തിലുള്ള അനുഭവത്തിനായി ഓഗുമെന്റഡ് റിയാലിറ്റി പവർഡ് കൾച്ചറൽ എക്സ്പീരിയൻസ് സെന്ററുകൾ സ്ഥാപിക്കും.
- കേരളത്തിൽ ദേശീയ ഗോത്രോത്സവം സംഘടിപ്പിക്കും.
- കേരളത്തിൽ വാർഷിക അന്താരാഷ്ട്ര സാഹിത്യോത്സവം സംഘടിപ്പിക്കും.
- ചലച്ചിത്ര നിർമ്മാണവും അനുബന്ധ ജോലികളും സുഗമമാക്കുന്നതിന് തിരുവനന്തപുരം, കൊച്ചി, കോഴിക്കോട് എന്നിവിടങ്ങളിൽ ഫിലിം സിറ്റികൾ സ്ഥാപിക്കും.
- അന്താരാഷ്ട്ര നിലവാരത്തിലുള്ള കലകൾ അവതരിപ്പിക്കുന്നതിനുള്ള തിയേറ്ററുകൾ നിർമ്മിക്കും.
- ഭാഷാന്യൂനപക്ഷങ്ങളുടെ അവകാശങ്ങൾ സംരക്ഷിക്കുവാൻ പദ്ധതികൾ നടപ്പിലാക്കും. ഇതോടൊപ്പം തമിഴ്, കന്നഡ ഭാഷകളിൽ പി.എസ്.സി പരീക്ഷ എഴുതുവാനുള്ള സൗകര്യം ഏർപ്പെടുത്തും.
- പൂരക്കളി മാർഗംകളി മാപ്പിള കലകളെ പ്രോത്സാഹിപ്പിക്കുന്ന നടപടികൾ സ്വീകരിക്കും.
- വിവിധ കല സ്ഥാപങ്ങളിൽ പ്രൊഫഷണൽ മാനേജ്മന്റ് പഠനം സാധ്യമാക്കുന്ന കല മാനേജ്മെന്റ് കോഴ്സ് ആരംഭിക്കും.
- കാലാരംഗത്തുള്ള  പ്രശസ്തരായ ഗുരുക്കന്മാരുടെ കൂടെ താമസിച്ചു പഠിക്കാൻ സാധിക്കുന്ന ആർട്ട് റെസിഡൻഷ്യൽ കോഴ്സുകൾ ആരംഭിക്കും.
- അറബിക് യൂണിവേഴ്സിറ്റി സ്ഥാപിക്കും.
- സംസ്ഥാനത്തെ തമിഴ്, കന്നട, തുളു തുടങ്ങിയ ന്യൂനപക്ഷ ഭാഷകൾ സംസാരിക്കുന്നവരുടെ ഭരണഘടനാപരമായ അവകാശങ്ങൾ പരിരക്ഷിക്കുന്നതിനും സമഗ്രമായ വികസനത്തിന് തുല്യ അവസരങ്ങൾ ഉറപ്പുവരുത്തുന്നതിനും വേണ്ടി ഒരു ഭാഷാ ന്യൂനപക്ഷ കമ്മീഷൻ സ്ഥാപിക്കും.

## 21. സ്പോർട്സ്

- ആഗോളതലത്തിൽ കഴിവുള്ള കായിക വിദഗ്ധരെ സൃഷ്ടിക്കുന്നതിനായി സ്പോർട്സ് യൂണിവേഴ്സിറ്റി സ്ഥാപിക്കും.
- സ്പോർട്സ് പ്രോത്സാഹിപ്പിക്കുന്നതിന് സ്പോർട്സ് അരീന, സൈക്കിൾ ട്രാക്ക്, മൾട്ടി പർപ്പസ് മിനി സ്റ്റേഡിയങ്ങൾ എന്നിവ നിർമ്മിക്കും.
- കേരളത്തിലെ സാഹസിക കായിക സൗകര്യങ്ങൾ മെച്ചപ്പെടുത്താൻ നടപടികൾ ആരംഭിക്കും.
- ക്രിക്കറ്റ് , ഫുട്ബോൾ കളിക്കാൻ പര്യാപ്തമായ ഗ്രൗണ്ടുകൾ സ്ഥാപിക്കും.
- വിവിധ സാംസ്ക്കാരിക സംഘടനകളെ ഏകോപിപ്പിക്കുവാൻ സാംസ്കാരിക ഡയറക്ടറേറ്റ് രൂപീകരിക്കും.
- എല്ലാ പഞ്ചായത്തുകളിലും ഇന്റർനെറ്റ് സൗകര്യത്തോടെ യുള്ള പബ്ലിക് ലൈബ്രറികൾ ആരംഭിക്കും.
- കേരളത്തിന് ഒരു കായിക സംസ്കാരം വളർത്തിയെടുക്കുന്നത്തിനുള്ള നടപടികൾ കൈക്കൊള്ളും.ഗ്രൗണ്ട്, സ്റ്റേഡിയം എന്നിവയുടെ നിലവാരം ഉയർത്തും.
- സംസ്ഥാനത്തെ പ്രതിനിധീകരിക്കുന്ന കായിക താരങ്ങൾക്ക് മത്സരങ്ങൾക്ക് പോകുമ്പോൾ യാതൊരുവിധ യാത്ര ബുദ്ധിമുട്ട് ഉണ്ടാകാതിരിക്കാൻ ഉള്ള നടപടികൾ സ്വീകരിക്കും.
- കൗമാര-യുവജനങ്ങളുടെ കായിക ശേഷി പുഷ്ടിപ്പെടുത്താനും വനിതകളടക്കമുള്ള വയോജനങ്ങളുടെ ദൈനംദിന വ്യായാമത്തിനുമുതകും വിധം പ്രധാന മൈതാനങ്ങളിലും പാർക്കുകളിലും തൊഴിലിടങ്ങളിലും ഹെൽത്ത് പോയിന്റ് /ഹെൽത്ത് ഹബ്ബുകളും ആരംഭിക്കും.
- ദേശിയ മത്സരങ്ങളിൽ പങ്കെടുക്കുന്ന കായിക താരങ്ങൾക്ക് സർക്കാർ വക സൗജന്യ വിമാന ടിക്കറ്റ് ലഭ്യമാക്കും.

## 22. തൊഴിൽ

- പി എസ് സി സംവിധാനം കൂടുതൽ കുറ്റമറ്റതാക്കാനും, ഒഴിവു റിപ്പോർട്ടിങ് കാര്യക്ഷമാക്കാനും ഒരു പുതിയ നിയമ നിർമ്മാണം നടത്തും.
- പി.എസ്.സി ലിസ്റ്റുകൾ കാലഹരണപ്പെടുന്നതിനു മുൻപ് നിയമനം പൂർത്തിയാക്കും. ഒഴിവു ഉള്ളപ്പോൾ ലിസ്റ്റുകൾ കലഹരണപ്പെടുന്നില്ലെന്നു ഉറപ്പുവരുത്തും .
- സംസ്ഥാനത്തു 700 രൂപ മിനിമം കൂലി നടപ്പിലാക്കും.
- പ്ലാൻറ്റേഷൻ മേഖലയിലെ തൊഴിലാളികൾക്ക് സമഗ്രമായ ഭവന പദ്ധതി നടപ്പിലാക്കും.
- നിർമ്മാണ തൊഴിലാളികൾ, അനൗപചാരിക വിദ്യാഭാസ മേഖലയിലെയും, സ്വകാര്യ ആരോഗ്യ പരിപാലന മേഖലയിലെയും തൊഴിലാളികളുടെ ജീവിത നിലവാരം മെച്ചപ്പെടുത്താൻ നടപടികൾ സ്വീകരിക്കും

- നിർമ്മാണ തൊഴിലാളികൾ, മോട്ടോർ വാഹന തൊഴിലാളികൾ, ചുമട്ട് തൊഴിലാളികൾ , പ്ലാൻറ്റേഷൻ മേഖലയിലെ തൊഴിലാളികൾ എന്നിവർക്ക് ഇ.എസ്.ഐ. അടക്കമുള്ള ആനുകൂല്യങ്ങൾ നടപ്പിലാക്കാൻ നടപടികൾ സ്വീകരിക്കും.
- പൊതു-സ്വകാര്യ നിക്ഷേപ മോഡലുകളിൽ നിക്ഷേപകരെ കേരളത്തിലേക്ക് ആകർഷിച്ചുകൊണ്ട് കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കാൻ നടപടികൾ സ്വീകരിക്കും.
- ടൂറിസം, അഗ്രികൾച്ചർ, ഇൻഫർമേഷൻ ടെക്നോളജി, വെൽനസ് എന്നിവ പ്രധാന ശ്രദ്ധാകേന്ദ്രങ്ങളാക്കി കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കും.
- യുവാക്കളിൽ തൊഴിൽ സാധ്യത ഉയർത്തുന്നതിന് നൈപുണ്യ വികസനത്തിനു കൂടുതൽ പ്രാധാന്യം.
- കേരളത്തിലെ ടൂറിസം വ്യവസായത്തിന്റെ വേഗത്തിലുള്ള വളർച്ച സാധ്യമാക്കുന്നതിനും അതുവഴി കൂടുതൽ തൊഴിൽ ലഭ്യമാക്കുന്നതിനു നയപരമായ മാറ്റങ്ങൾ കൊണ്ടുവരും.
- നൂതന സാങ്കേതിക വിദ്യയുടെ സഹായത്തോടെ കൃഷിയിലൂടെ കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കാനുള്ള നടപടികൾ സ്വീകരിക്കും.
- ആഗോള വിനോദ സഞ്ചാരികൾക്ക് മികച്ച സേവനം ലഭ്യമാക്കാൻ പ്രൊഫഷണലുകളെ പരിശീലിപ്പിക്കുന്നതിന് സ്കൂൾ ഓഫ് ഹോസ്പിറ്റാലിറ്റിആരംഭിക്കും.
- പ്രിസിഷൻ ഫാമിംഗ്, ഉൾനാടൻ മത്സ്യ കൃഷി , ഫ്ളോറി കൾച്ചർ / ഹോർട്ടികൾച്ചർ എന്നിവയിലേക്ക് യുവാക്കളെ ആകർഷിക്കാനുള്ള പരിശീലന പരിപാടികൾ ആരംഭിക്കും.
- ഹോം സ്റ്റേ യൂണിറ്റുകൾ, ഉൾനാടൻ മത്സ്യഫാമുകൾ,മത്സ്യ പ്രോസസ്സിംഗ് യൂണിറ്റുകൾ പ്രോത്സാഹിപ്പിക്കാൻ കുറഞ്ഞ നിരക്കിൽ വായ്പകൾ ലഭ്യമാക്കും.
- കളിപ്പാട്ട നിർമ്മാണ യൂണിറ്റുകൾ ആരംഭിക്കാനുള്ള പ്രോത്സാഹിപ്പിക്കാൻ കുറഞ്ഞ നിരക്കിൽ വായ്പകൾ ലഭ്യമാക്കും.
- പ്രാദേശിക, പ്രാദേശിക, ആഗോള ആവശ്യങ്ങൾ നിറവേറ്റുന്ന സംരംഭകരാകാൻ യുവാക്കളെ പരിശീലിപ്പിക്കും.
- കേരളത്തിൽ നിക്ഷേപം പ്രോത്സാഹിപ്പിക്കുന്നതിന് നിക്ഷേപക സൗഹാർദ്ദ അന്തരീക്ഷം സൃഷ്ടിക്കാനുള്ള നടപടികൾ സ്വീകരിക്കും.
- വിദേശ അവസരങ്ങൾക്കായി യുവാക്കളെ പരിശീലിപ്പിക്കുന്നതിന് ഭാഷാ പരിശീലന സ്ഥാപനങ്ങൾ സ്ഥാപിക്കും.
- തൊഴിൽരഹിതർക്ക് ലോകത്തെങ്ങുമുള്ള തൊഴിലുകൾ സംബന്ധിച്ച് ഏറ്റവും പുതിയ വിവരങ്ങൾ ലഭ്യമാക്കുന്നതിനും, തൊഴിലവസരങ്ങൾ സംബന്ധിച്ച വിവരങ്ങൾക്കും, കൂടുതൽ മെച്ചപ്പെട്ട തൊഴിൽ നേടുന്നതിനും അത്യാധുനിക സാങ്കേതിക വിദ്യ ഉപയോഗപ്പെടുത്തിയുള്ള ഒരു പോർട്ടൽ നിർമിക്കും.

## 23. നീതി നിർവഹണം, ക്രമസമാധാനം

- സംസ്ഥാനത്ത് ഉയർന്നുവരുന്ന രാഷ്ട്രീയ സംഘട്ടനങ്ങൾക്കും, കൊലപാതകങ്ങൾക്കും അറുതി വരുത്തുവാൻ രാജസ്ഥാൻ മാതൃകയിൽ സമാധാന വകുപ്പ് (Peace and Harmony) രൂപീകരിക്കും.
- അഞ്ചു ലക്ഷം രൂപ വരെയുള്ള സാമ്പത്തിക കേസുകൾ, ചെക്ക് കേസുകളും തീർപ്പുകൽപ്പിക്കുന്നതിനു പ്രത്യേക ട്രിബ്യൂണലുകൾ സ്ഥാപിക്കും.
- പൊതു ഇടങ്ങളിൽ കൊല്ലപ്പെടുന്ന വ്യക്തികളുടെ കുടുംബങ്ങൾക്ക് നഷ്ടപരിഹാരം ലഭ്യമാക്കും. ശിക്ഷിക്കപ്പെടുന്ന കുറ്റവാളികളിൽ നിന്നും പിഴ ഈടാക്കും
- കുട്ടികൾക്കെതിരെയുള്ള പീഡന കേസുകളിൽ അന്വേഷണത്തിൽ വീഴ്ച വരുത്തുന്ന ഉദ്യോഗസ്ഥർക്കെതിരെ കർശന നടപടികൾ സ്വീകരിക്കാൻ നിയമ നിർമ്മാണം നടത്തും
- കുട്ടികൾക്കെതിരെയുള്ള പീഡന കേസുകൾ സമയബന്ധിതമായി തീർപ്പുകൽപ്പിക്കുനതിനു ഫാസ്റ്റ് ട്രാക്ക് കോടതികൾ രൂപീകരിക്കും
- കൊലക്കേസ് അടക്കമുള്ള കേസുകളിലെ ജാമ്യവ്യവസ്ഥകൾ കർശനമാക്കാൻ നടപടികൾ സ്വീകരിക്കും
- സ്ത്രീകൾക്കെതിരെ കുറ്റകൃത്യങ്ങൾ തടയാൻ ആന്ധ്രാപ്രദേശിൽ നടപ്പിലാക്കിയ ദിശ നിയമ മാതൃകയിൽ പുതിയ നിയമ നിർമ്മാണം നടപ്പിലാക്കും
- ആക്രമണങ്ങൾക്ക് വേണ്ടി മാരകായുധങ്ങളും ബോംബുകളും വടിവാളുകളും കൈവശം വയ്ക്കുന്നത് ശിക്ഷാർഹമാക്കാനുള്ള നടപടികൾ സ്വീകരിക്കും
- ചിട്ടി, കുറി മേഖലകളിൽ കാലോചിതമായ പരിഷ്കാരങ്ങൾ ഉറപ്പുവരുത്തും

## 24. എസ്.സി. /എസ്.ടി.

- ആദിവാസി സമൂഹത്തിന്റെ വനാവകാശം സംരക്ഷിക്കുന്നതിനു യു.പി.എ. സർക്കാർ 2006 ൽ പ്രാബല്യത്തിൽ വരുത്തിയുടെ വനാവകാശ നിയമം (The Scheduled Tribes and Other Forest Dwellers(Recognition of forest rights Act 2006 )പൂർണമായും നടപ്പിലാക്കും.
- ആദിവാസികളുടെ ഭൂമി നഷ്ടപ്പെടാതെ സംരക്ഷിക്കാൻ നടപടികൾ സ്വീകരിക്കും
- ഭൂരഹിത ആദിവാസികളുടെ പുനരധിവാസ പദ്ധതി പുനരൂജ്ജീവിപ്പിക്കുകയും PESA നിയമംപൂർണമായും നടപ്പിലാക്കുകയും ചെയ്യും.
- എസ്.സി./എസ്. ടി.വിഭാഗങ്ങൾക്കായുള്ള ഭവന പദ്ധതി പുനരാരംഭിക്കും.
- അന്യ സംസ്ഥാനങ്ങളിൽ അംഗീകൃത സ്ഥാപനങ്ങളിൽ പഠിക്കുന്ന എസ്.സി./ എസ്. ടി. വിഭാഗത്തിൽപെട്ട വിദ്യാർത്ഥികൾക്ക് വിദ്യാഭ്യാസ ആനുകൂല്യങ്ങൾ അനുവദിക്കും.

- ഭൂരഹിതരായ പട്ടികജാതി പട്ടികവർക്ഷ വിഭാഗങ്ങൾക്ക് പട്ടികജാതി വകുപ്പ് ഭൂമി വാങ്ങി നൽകുന്ന പദ്ധതി പുനഃസ്ഥാപിക്കും.
- പട്ടികജാതി പട്ടികവർക്ഷ വിഭാഗങ്ങളിലെ കുട്ടികൾക്ക് പരീക്ഷ പരിശീലന കേന്ദ്രം എല്ലാ ജില്ലകളിലും സ്ഥാപിക്കും.
- പത്തു ലക്ഷം രൂപവരെയുള്ള വ്യവസായ യൂണിറ്റുകൾ എല്ലാ ജില്ലകളിലും പട്ടിക ജാതി പട്ടിക വർക്ഷക്കാർക്ക് ഏർപ്പെടുത്തും.
- ഭൂമാഫിയകൾ അനധികൃതമായി കൈവശം വച്ചിരിക്കുന്ന ഭൂമി പിടിച്ചെടുത്തു പട്ടിക ജാതി പട്ടിക വിഭാഗക്കാർക്ക് നൽകാൻ നടപടികൾ സ്വീകരിക്കും.
- ദേവസ്വം ബോർഡിൽ എസ്.സി./എസ്.ടി. വിഭാഗങ്ങൾക്കുള്ള സംവരണം ജനസംഖ്യാനുപാതിമായി നൽകാൻ നടപടികൾ സ്വീകരിക്കും.
- നിരവധി കമ്മീഷനുകളും അന്വേഷണ ഏജൻസികളും സർക്കാരിന്റേതാണെന്ന് തെളിവുകൾ നിരത്തി സംശയാതീതമായി കണ്ടെത്തിയതും വിദേശ-സ്വദേശ കമ്പനികൾ അനധികൃതമായി കൈവശം വെച്ചു വരുന്നതുമായഏകദേശം 5.5 ലക്ഷത്തോളം ഏക്കർ ഭൂമി സർക്കാർ ഏറ്റെടുക്കുന്നതിന് നിയമനിർമാണം നടത്തും. ഇപ്രകാരം ഏറ്റെടുക്കുന്ന ഭൂമി നിയമാനുസൃതമായി ദളിത് ആദിവാസികൾക്കും മറ്റു അർഹരായ ഭൂരഹിതർക്കുംനൽകും.
- എസ്.സി/എസ്.ടി വിഭാഗത്തിൽപെട്ടവർക്കുള്ള ലോൺ സപ്പോർട്ട് സ്കീമിലെ തുക രണ്ട് ലക്ഷമായി വർദ്ധിപ്പിക്കും.
- എസ്.സി/ എസ്.ടി. കോ-ഓപ്പറേറ്റിവ് സൊസൈറ്റികൾക്ക് പ്രത്യേക സഹായം നൽകും.
- പട്ടയം ലഭിക്കാത്ത ആദിവാസികളുടെ പ്രശ്നങ്ങൾ പരിഹരിക്കാൻ നടപടികൾ സ്വീകരിക്കും.
- എല്ലാ ജില്ലകളിലും എസ്.സി./എസ്.ടി. വിഭാഗങ്ങൾക്ക് മോഡൽ റെസിഡൻഷ്യൽ സ്കൂളുകൾ ആരംഭിക്കും.
- എസ്.സി/ എസ്.ടി. വിഭാഗങ്ങൾക്ക് സ്പെഷ്യൽ റിക്രൂട്ട്മെന്റ് ആരംഭിക്കും.
- വാസയോഗ്യമല്ലാത്തതും കേടുപാടുകൾ സംഭവിച്ചതുമായ എസ്. സി. /എസ്. ടി. വിഭാത്തിൽപ്പെട്ട ജനങ്ങളുടെ ഭവനങ്ങൾ പുനർനിർമ്മിക്കാൻ പ്രത്യേക പദ്ധതി രൂപീകരിക്കും.

## 25. പൊതുഗതാഗതം/കെ.എസ്.ആർ.ടി.സി.

- ഐ.ഒ.ടി(Internet of things), ഡിജിറ്റൽ, എ.ഐ.(artificial intelligence) സാങ്കേതികവിദ്യകൾ ഉപയോഗിച്ച് കെ.എസ്.ആർ.ടി.സിയെ നവീകരിക്കും.
- പൊതുഗതാഗതം കാര്യക്ഷമമാക്കുന്നതിനായി കൂടുതൽ ബസ്സുകൾ ഇറക്കി പൊതു മേഖലയിൽ ശക്തിപ്പെടുത്തും.

- കെ.എസ്.ആർ. ടി. സി. ജീവനക്കാരുടെ ശമ്പള പരിഷ്കരണം സമയബന്ധിതമായി നടപ്പിലാക്കും.
- ശമ്പളവും പെൻഷനും മുടങ്ങാതെ നൽകുന്നതിന് നടപടികൾ സ്വീകരിക്കും.
- കെ.എസ്.ആർ.ടി.സി ജീവനക്കാരുടെ പെൻഷൻ സർക്കാർ ഏറ്റെടുക്കും.
- കെ എസ് ആർ ടിസിയിൽ നിന്നും പിരിച്ചുവിട്ടവരെ നിയമാനുസൃതം തിരിച്ചെടുക്കാൻ ശ്രമിക്കും.
- പൊതുഗതാഗത(public transport) നയം നടപ്പാക്കും

## 26. പോലീസ്

- പോലീസ് ഉദ്യോഗസ്ഥരുടെ സേവന വേതന വ്യവസ്ഥകൾ സംബന്ധിച്ചപരാതികൾ പരിഹരിക്കും
- പോലീസ് സ്റ്റേഷനുകളിൽ ക്രമസമാധാനം, ക്രൈം ഇൻവെസ്റ്റിഗേഷൻ വിഭാഗങ്ങൾ വേർതിരിക്കും
- റിട്ടയർമെന്റ് വേക്കൻസികൾ മുൻകൂട്ടി കണക്കാക്കി വാർഷിക റിക്രൂട്ട്മെന്റ് നടപ്പിലാക്കും.
- പ്രതിവർഷ റിക്രൂട്ട്മെന്റ് സമ്പ്രദായം ശാസ്ത്രീയമായി പരിഷ്ക്കരിക്കും.
- പോലീസ് ഓഫീസർ തസ്തികകളിൽ വനിതകൾക്കും പുരുഷന്മാർക്കും പൊതുവായ റിക്രൂട്ട്മെന്റ് നടപ്പിലാക്കും.
- പൊലീസിലെ മൂന്നാമുറ കർശനമായി തടയും.
- ലോക്കപ്പ് മർദ്ദനങ്ങളും , പീഡനങ്ങളും പൂർണ്ണമായും ഇല്ലാതാക്കാൻ നടപടികൾ സ്വീകരിക്കും.

## 27. സഹകരണം

- സഹകരണ മേഖലയിലെ എല്ലാ സഹകരണ പ്രസ്ഥാനങ്ങളെയും ഉൾപ്പെടുത്തി പൂർണ്ണമായും ജനാധിപത്യവൽക്കരിക്കാനുള്ള നടപടികൾ സ്വീകരിക്കും.
- അമ്പത് വയസ് കഴിഞ്ഞ സഹകരണസംഘം പ്രസിഡന്റുമാർക്ക് പെൻഷൻ ഏർപ്പെടുത്താൻ നടപടികൾ സ്വീകരിക്കും.
- സഹകരണ ബാങ്കുകളിൽ നിന്നും ലോണെടുത്തവരുടെ സംരക്ഷണത്തിനായി റിസ്ക് ഫണ്ടിന്റെ പ്രവർത്തനം കൂടുതൽ മെച്ചപ്പെടുത്തും.സഹകരണ ബാങ്കുകൾ കർഷകർക്ക് കൂടുതൽ ഗുണകരമാകും വിധം പദ്ധതികൾ രൂപീകരിക്കും .

## 28. പ്രവാസിക്ഷേമം

- പ്രവാസിയെന്ന മാനദണ്ഡത്താൽ റേഷൻകാർഡുകൾക്ക് ഗ്രേഡ് കൂട്ടുന്ന നടപടി അവസാനിപ്പിക്കാൻ നടപടികൾ സ്വീകരിക്കും.

- പ്രവാസികൾക്ക് വോട്ടവകാശം ലഭ്യമാക്കാൻ നടപടികൾ സ്വീകരിക്കും.
- എമിഗ്രേഷൻ ഇനത്തിൽ കേന്ദ്രത്തിന്റെ പക്കലുള്ള പതിനായിരക്കണക്കിന് കോടി രൂപ പ്രയോജനപ്പെടുത്തി പ്രവാസി പുനരധിവാസം നടപ്പിലാക്കാൻ കേന്ദ്ര സർക്കാരുമായി സഹകരിച്ച് പ്രവർത്തിക്കും.
- വിദേശത്തുനിന്നും തൊഴിൽ നഷ്ടപ്പെട്ട് തിരിച്ചുവരുന്ന പ്രവാസികളുടെ ക്ഷേമത്തിനായി സമഗ്രമായ ഒരു പുനരധിവാസ പദ്ധതി തയ്യാറാക്കി നടപ്പിലാക്കുന്നതാണ്.

## 29. സർക്കാർ ജീവനക്കാർ, പെൻഷൻകാർ

- സർവ്വീസ് പെൻഷൻകാർക്കും, സർക്കാർ ജീവനക്കാർക്കും അഞ്ചുവർഷത്തിലൊരിക്കൽ സമഗ്രമായ പെൻഷൻ ശമ്പളപരിഷ്ക്കരണം നടപ്പിലാക്കും.
- ഒ.പി. ചികിത്സയുൾപ്പെടെയുള്ള സമഗ്രമായ സൗജന്യ ചികിത്സാപദ്ധതി പെൻഷൻകാർക്കും ജീവനക്കാർക്കും നടപ്പിലാക്കും.
- പെൻഷൻ വകുപ്പ് രൂപീകരിച്ച് പെൻഷൻകാരുടെ പരാതികൾ താമസമില്ലാതെ പരിഹരിക്കും.
- തദ്ദേശ പൊതു സർവ്വീസ് പിൻവലിച്ച് ത്രിതല പഞ്ചായത്ത് സംവിധാനം ശാക്തീകരിക്കും.
- സർക്കാർ ജീവനക്കാർക്കുള്ള ഭവന വായ്പ പദ്ധതി പുന:സ്ഥാപിക്കും.
- ക്ലാസ് 4 ജീവനക്കാരുടെ പ്രമോഷൻ ക്വാട്ടാ വർദ്ധിപ്പിക്കും.
- 11 -ാം ശമ്പള പരിഷ്ക്കരണത്തിലെ അപാകതകൾ പരിഹരിക്കും.
- പങ്കാളിത്ത പെൻഷൻകാർക്ക് ഉലമവേ ഈാ ഞലശ്യേലാലിേ ഏ്യമഔശ്യേ അനുവദിക്കും
- പഞ്ചായത്ത്, റവന്യൂ, ആരോഗ്യം തുടങ്ങിയ വകുപ്പുകളിൽ കൂടുതൽ തസ്തിക സൃഷ്ടിക്കും.

# IV. നയങ്ങൾ

## 30. സംവരണം

- പുതിയ ഭരണഘടനാ ഭേദഗതിയനുസരിച്ചുള്ള 10 ശതമാനം സംവരണം നടപ്പിലാക്കും.ഇത് നടപ്പിലാക്കുമ്പോൾ പിന്നോക്കസമുദായങ്ങൾക്ക് നിലവിൽ ലഭിച്ചുവരുന്ന 50% സംവരണം ഉറപ്പുവരുത്തും.
- പിന്നോക്ക വിഭാഗങ്ങൾക്ക് നിലവിൽ ലഭിച്ചുവരുന്ന 50% സംവരണത്തെ സംബന്ധിച്ചു ആ വിഭാഗങ്ങൾക്കുള്ള ആശങ്ക പരിഹരിക്കാൻ വേണ്ടണ്ടി പഠനം നടത്തുകയും നടപടികൾ കൈക്കൊള്ളുകയും ചെയ്യും.
- സച്ചാർ കമ്മീഷൻ മാതൃകയിൽ ഇതര ന്യൂനപക്ഷ സമുദായങ്ങളുടെ പ്രശ്നങ്ങൾ

പഠിക്കാൻ ഒരു കമ്മിഷൻ രൂപീകരിക്കുകയും വേണ്ടനടപടികൾ കൈക്കൊള്ളുകയും ചെയ്യും.

- ദളിത് ആദിവാസി, മത്സ്യത്തൊഴിലാളി, ദളിത് ക്രിസ്ത്യൻ,ആർട്ടിസാൻസ്, മൺപാത്ര നിർമ്മാണ വിഭാഗങ്ങളുടെ ഇന്നത്തെ അവസ്ഥ പഠിക്കാനും, നടപടികൾ നിർദ്ദേശിക്കാനും പ്രത്യേക കമ്മീഷൻ രൂപീകരിക്കും.
- ഭാഷ ന്യുനപക്ഷങ്ങളെ സംബന്ധിച്ച പ്രത്യേക പഠനം നടത്തി അവരുടെ പ്രശ്നങ്ങൾ പരിഹരിക്കും.
- പിന്നോക്ക വിഭാഗങ്ങളുടെ അവസര സമത്വത്തെകുറിച്ച പഠിക്കാൻ ഓപ്പർച്യൂണിറ്റി കമ്മീഷൻരൂപീകരിക്കും.
- പൊതുമേഖലയിലും, സഹകരണ മേഖലയിലും, പൊതുസ്വകാര്യ പങ്കാളിത്ത മേഖലയിലും സംവരണ തത്വങ്ങൾ നടപ്പിലാക്കും.

## 31. മതസൗഹാർദ്ദവും വിശ്വാസസംരക്ഷണവും

- കേരളത്തിലെ വിവിധ സമുദായങ്ങളുടെ വിശ്വാസ സ്വാതന്ത്ര്യവും, സംരക്ഷണവും ഉറപ്പ് വരുത്താൻ വേണ്ട നടപടികൾ സ്വീകരിക്കും.
- ശബരിമല വിശ്വാസികളുടെആശങ്ക അകറ്റാൻ ആചാര സംരക്ഷണത്തിനായി പ്രത്യേക നിയമം നടപ്പിലാക്കും.
- സഭാതർക്കങ്ങൾ ശാശ്വതമായി പരിഹരിക്കുന്നതിന് എല്ലാ വിഭാഗങ്ങളെയും വിശ്വാസത്തിലെടുത്തുകൊണ്ടണ്ടുള്ള നടപടികൾ സ്വീകരിക്കും.
- പെന്തകോസ്തു സഭകളുടെയും മറ്റു സ്വതന്ത്ര സഭകളുടെയും പ്രശ്നങ്ങൾ പരിഹരിക്കാനുള്ള നടപടികൾ സ്വീകരിക്കും.
- ദളിത് ക്രിസ്ത്യൻ സമൂദായത്തിനുള്ള കോർപ്പറേഷൻ പുന:സംഘടിപ്പിക്കുകയും കൂടുതൽ ഫലപ്രദമാക്കുകയും ചെയ്യും.
- നഗരങ്ങളിലും നാട്ടിൻപ്രദേശത്തും മതസൗഹാർദ്ദം ഊട്ടിയുറപ്പിക്കാൻ ഹാർമണി സെന്ററുകൾ സ്ഥാപിക്കും.

## 32. മദ്യനയം

- മദ്യം, മയക്കുമരുന്ന് തുടങ്ങിയ ലഹരിപദാർത്ഥങ്ങളുടെ വ്യാപനം കേരളത്തിൽ അതിഗുരുതരമായ വിപത്തായി മാറിയ സാഹചര്യത്തിൽ കേരളത്തെ ഈ മാരക വിപത്തിൽനിന്നും രക്ഷിക്കുകയെന്ന ലക്ഷ്യം മുൻനിർത്തിയുള്ള ശക്തവുംഫലപ്രദവുമായനയങ്ങളും കർമ്മ പദ്ധതികളും ആവിഷ്കരിച്ച് നടപ്പാക്കും.
- നഗരപാലിക ആക്ടിലെ 447-ാം വകുപ്പും പഞ്ചായത്ത് രാജ് ആക്ടിലെ 232-ാം വകുപ്പും ഭേദഗതി ചെയ്ത് മദ്യശാലകളുടെ മേൽ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്കുള്ള അധികാരം എടുത്തുകളഞ്ഞ ഇടതുപക്ഷ സർക്കാരിന്റെ നടപടി പുനഃപരിശോധിക്കും.
- ലഹരിമുക്ത കേരളമെന്ന മഹത്തായ ആശയം ഏറ്റവും ഫലപ്രദവും കാര്യക്ഷ

മവുമായി നടപ്പാക്കുന്നതിന്റെ ഭാഗമായി ബന്ധപ്പെട്ട വകുപ്പ് മേധാവികളുടെയും, ലഹരിവിരുദ്ധ സന്നദ്ധ സംഘടന പ്രതിനിധികളെയും, വിഷയ വിദഗ്ധരെയും ഉൾപ്പെടുത്തി കേരളത്തിന്റെ ചരിത്രത്തിൽ ആദ്യമായി സ്റ്റാറ്റിയൂട്ടറി അധികാരമുള്ള ഒരു പ്രത്യേക അതോറിറ്റിക്ക് (Kerala State authority for the prevention and control of substance use) രൂപം നൽകും.

- ലഹരിക്കെതിരെയുള്ള പ്രവർത്തനങ്ങളുടെ ഏകോപനത്തിനും കുറ്റമറ്റതായ നിർവ്വഹണത്തിനും മേൽനോട്ടം വഹിക്കുന്നതിനുമായി മുഖ്യമന്ത്രി അധ്യക്ഷനും, ബന്ധപ്പെട്ട വകുപ്പ് മന്ത്രിമാർ ഉപാധ്യക്ഷന്മാരും ചീഫ് സെക്രട്ടറി ഉൾപ്പെടെയുള്ള ബന്ധപ്പെട്ട സെക്രട്ടറിമാർ അംഗങ്ങളുമായിട്ടുള്ള ഒരു ഉന്നതാധികാര മേൽനോട്ട സമിതി രൂപീകരിക്കും.

## 33. പ്ലാന്റേഷൻ

- കാർഷിക മേഖലയ്ക്ക് ഉത്തേജനം നൽകാൻ ലക്ഷ്യമിട്ട് തോട്ടഭൂമികൾ കൃഷിഭൂമിയായി നിലനിർത്തി ഇതര വിളകൾ കൃഷിചെയ്യുന്നതിനുള്ള സാധ്യത പഠിക്കാൻ കമ്മീഷൻ രൂപീകരിക്കും.
- 1960 ലെ ഭൂപതിവ് നിയമത്തിന്റെ അടിസ്ഥാനത്തിൽ നിലവിൽവന്ന, 1964,1993 ഭൂപതിവ് ചട്ടങ്ങൾ പ്രകാരം ഏർപ്പെടുത്തിയിട്ടുള്ള നിർമ്മാണ നിരോധനംപിൻ വലിക്കും.
- മലയോര മേഖലയിൽ ഇനിയും കൈവശ ഭൂമിക്കു പട്ടയം ലഭിക്കാൻ അർഹരായ എല്ലാവർക്കും പട്ടയം ലഭ്യമാക്കാൻ നടപടികൾ സ്വീകരിക്കും.
- വനയോര മേഖലകളിലെ ജനവാസ പ്രദേശങ്ങളെയും കൃഷി ഇടങ്ങളെയും തോട്ടങ്ങളെയും ബഫർ സോൺ മേഖലയിൽ നിന്നും ഒഴിവാക്കാൻ നടപടി സ്വീകരിക്കും.

## 34. സാമ്പത്തിക വികസനം

- കേരളത്തിലെ സാമ്പത്തിക വളർച്ച കൂട്ടുന്നതിന് പ്രത്യക സാമ്പത്തിക -സംരംഭക നയ പരിപാടികൾ രൂപീകരിക്കും.
- കേരളത്തിൽ പ്രവാസി ഇൻവെസ്റ്റ്മെന്റ് ഫണ്ട്രൂപീകരിക്കും ;
- കേരളത്തിൽ നിക്ഷേപ സംരംഭകർക്ക് അനുകൂല നയങ്ങൾരൂപീകരിക്കും.
- സാമ്പത്തിക വളർച്ചക്കും പ്രൊഫഷണൽ തൊഴിൽ അവസരങ്ങൾക്ക് പ്രത്യേക ഫ്രീ ഇക്കോണമിക് സോൺ ഏർപ്പെടുത്തും.
- കേരളത്തിൽ നികുതി വരുമാനം കൂട്ടുവാൻ പ്രത്യേക നടപടികളും ഡിജിറ്റൽ സംവിധാനങ്ങളുംഏർപ്പെടുത്തും.
- ന്യായ വരുമാന ഉറപ്പ് പദ്ധതിക്കായി പ്രത്യേക ന്യായ ഫണ്ട്രൂപീകരിക്കും.

- കേരളത്തിൽ ബജറ്റ് പ്രക്രിയയിൽ പൗര സമൂഹങ്ങളുടെയും വിവിധ വിഭാഗങ്ങളുടെയും പങ്കാളിത്തംഉറപ്പുവരുത്തും.
- ബജറ്റ് ചിലവുകൾ കൂടുതൽ സുതാര്യമാക്കാൻ നടപടികൾസ്വീകരിക്കും .
- ബജറ്റിൽ ധൂർത്തുകൾ കുറക്കാൻ പ്രത്യേക നടപടികൾസ്വീകരിക്കും.
- കേരളത്തിലെ പൊതുകടം സംസ്ഥാന ജി ഡി പി യുടെഅനുപാതം യുക്തി സഹമാക്കാൻ വേണ്ട നടപടികൾ സ്വീകരിക്കും.
- കേരളത്തിൽ വർഷത്തിൽ രണ്ട് പ്രാവശ്യമുള്ള ബജറ്റ് വിശകലനം പ്രസിദ്ധ പെടുത്തും.
- സ്ത്രീപക്ഷ ബജറ്റ്കൾ സജീവമാക്കും

## 35. തദ്ദേശസ്വയംഭരണവും പഞ്ചായത്തിരാജും

- സംസ്ഥാന ധനകാര്യ കമ്മീഷൻ ശുപാർശകൾ നടപ്പിലാക്കും.
- പ്ലാൻ ഫണ്ട് തിരിച്ചുപിടിക്കുന്ന എൽ ഡി എഫ് സർക്കാരിന്റെ നടപടികൾ അവസാനിപ്പിക്കും; പ്ലാൻ ഫണ്ടണ്ട്തടസ്സമില്ലാതെ നൽകുന്നതിനുള്ള നടപടികൾ സ്വീകരിക്കും.
- എല്ലാ വാർഡുകളിലും യു.ഡി.എഫ്. ആരംഭിച്ച സേവാഗ്രാം പുനരാരംഭിക്കും.
- അമ്പതു വയസു കഴിഞ്ഞ പഞ്ചായത്ത് മെമ്പർമാർക്ക് പെൻഷൻ ഏർപ്പെടുത്തും.

# V. ഉപസംഹാരം

കേരളത്തിന്റെ സമഗ്രവികസനത്തിനുള്ള രൂപരേഖയാണ് ജനസമക്ഷം യു.ഡി.എഫ്. സമർപ്പിക്കുന്ന ഈ ജനകീയ പ്രകടനപത്രിക. ദുരന്തങ്ങളും, ദുർഭരണവും തകർത്ത കേരളീയ ജീവിതത്തെ ഐശ്വര്യകേരളത്തിലേയ്ക്കു നയിക്കാനുള്ള കർമ്മ രേഖയാണിത്. മരവിച്ചുപോയ വികസനത്തിനും ദിശാബോധം നഷ്ടപ്പെട്ട പുരോഗതിക്കും പുതുജീവൻ നൽകാനുള്ള നയരേഖയാണിത്. തൊഴിലില്ലായ്മയും, ദാരിദ്ര്യവും നിർമ്മാർജ്ജനം ചെയ്യാനുള്ള ഭഗീരഥ പ്രയത്നമാണ് ഞങ്ങൾ ലക്ഷ്യമിടുന്നത്. അക്രമവും അരുംകൊലകളുമില്ലാത്ത സമാധാനജീവിതമാണ് യു.ഡി.എഫിന്റെ സ്വപ്നം. സ്വജനപക്ഷപാതവും, അഴിമതിയുമില്ലാത്ത സംശുദ്ധവുമായ സദ്ഭരണം യു.ഡി.എഫ്. വാഗ്ദാനം ചെയ്യുന്നു. അടിയുറച്ച ജനാധിപത്യത്തിന്റെയും, അചലഞ്ചലമായ മതേതരത്വത്തിന്റെയും ബലിഷ്ഠമായ അടിത്തറയിൽ നമുക്കു കേരളത്തെ പടുത്തുയർത്താം. ലോകോത്തര കേരളത്തിനായി, ഐശ്വര്യകേരളത്തിനായി സമ്പദ്സമൃദ്ധമായ കേരളത്തിനായി നമുക്കു കൈക്കോർക്കാം.

●●